## (൨൧) ജ്വരനിദാനം

### പച്യമാനജ്വരലക്ഷണം.

൧൧. ജ്വരവേഗോധികസ്തൃഷ്ണാ പ്രലാപശ്ശ്വസനം ഭ്രമഃ
മലപ്രവൃത്തിരുൽക്ലേശഃ പച്യമാനസ്യ ലക്ഷണം.

പച്യമാനജ്വരത്തിങ്കൽ ജ്വരത്തിന്നു വളരെ വേഗവും തണ്ണീർദാഹവും പ്രലാപവും വായുശ്വാസവും തലതിരിച്ചിലും ഉണ്ടാകും. മലംപോകും. ദോഷങ്ങൾക്കു സ്ഥാനഭ്രംശവും ഭവിക്കും.

### നിരാമജ്വരലക്ഷണം.

൧൨. ക്ഷുൽക്ഷാമതാ ലഘുത്വഞ്ച ഗാത്രാണാം ജ്വരമാർദ്ദവം
ദോഷപ്രവൃത്തിരഷ്ടാഹോ നിരാമജ്വരലക്ഷണം.

നിരാമജ്വരത്തിങ്കൽ, വിശപ്പും അവയവങ്ങൾക്കു ലഘുത്വവും അല്പമായ ജ്വരവും ദോഷപ്രവൃത്തിയും ഉണ്ടാവുന്നതാകുന്നു. ജ്വരം തുടങ്ങി എട്ടു ദിവസം കഴിഞ്ഞാൽ അതു നിരാമജ്വരമാകുന്നു. അതിനെപ്പറ്റിയുള്ള മറ്റൊരു വചനം താഴെ ചേർക്കുന്നു. "സപ്താഹേന ഹി പച്യന്തേ സപ്തധാതുഗതാ മലാഃ നിരാമശ്ചാപ്യതഃ പ്രോക്തോ ജ്വരഃ പ്രായോഷ്ടമേഹനി" രസാദിധാതുക്കളിൽ വ്യാപിച്ചതായ ദോഷങ്ങൾ ഏഴു ദിവസം കൊണ്ടു പക്വതയെ പ്രാപിക്കുന്നു. അതു ഹേതുവായിട്ടു ജ്വരം എട്ടാം ദിവസം മിക്കവാറും നിരാമമായിട്ടു തീരുന്നു.

### സാധ്യജ്വരലക്ഷണം.

൧൩. ബലവത്സ്വല്പദോഷേഷു ജ്വരസ്സാധ്യോനുപദ്രവഃ

ബലവാന്മാർക്ക് അല്പദോഷങ്ങൾ ഉണ്ടായിട്ടും കാസശ്വാസാദ്യുപദ്രവവ്യാധികളില്ലാതിരുന്നതുമായ ജ്വരം, സാധ്യമാകുന്നു. കാസശ്വാസാദ്യുപദ്രവവ്യാധികളെപ്പറ്റിയുള്ള പ്രമാണവചനം ഇവിടെ ചേർക്കുന്നു. "കാസശ്ശ്വാസോരുചിശ്ഛർദിസ്തൃഷ്ണാതിസാരവിഡ്ഗ്രഹാഃ ഹിക്കാശൂലാംഗഭേദശ്ച ജ്വരസ്യോപദ്രവാ ദശ" ചുമ, ശ്വാസം, അരുചി, ഛർദി, തണ്ണീർദാഹം, അതിസാരം, മലബന്ധം, ഇക്കിൾ, വായുക്ഷോഭം, ശരീരം പിളർന്നുപോകുന്നുവെന്നു തോന്നുമാറുള്ള പീഡ ഇതുകൾ ജ്വരത്തിന്റെ ഉപദ്രവവ്യാധികളാകുന്നു.

### അസാധ്യജ്വരലക്ഷണം.

ഹേതുഭിർബ്ബഹുഭിർജ്ജാതോ ബലിഭിർബ്ബഹുലക്ഷണഃ
൧൪. ജ്വരഃ പ്രാണാന്തകൃദ്യശ്ച ശീഘ്രമിന്ദ്രിയനാശനഃ
ജ്വരഃ ക്ഷീണസ്യ ശൂനസ്യ ഗംഭീരോ ദൈർഘരാത്രികഃ
൧൫. അസാധ്യോ ബലവാന്യശ്ച കേശസീമന്തകൃജ്ജ്വരഃ

ബലമുള്ളവയായ അനേകഹേതുക്കളെക്കൊണ്ടു ഉണ്ടായതും വളരെ ലക്ഷണങ്ങളോടുകൂടിയതുമായ ജ്വരം മരിപ്പിക്കുന്നതാകുന്നു. സംഭവിച്ച ഉടനെ ചികിത്സിക്കപ്പെട്ടിരുന്നാലും കണ്ണു മൂക്കു ചെവി തുടങ്ങിയുള്ള ജ്ഞാനേന്ദ്രിയങ്ങൾക്കോ കൈകാൽ തുടങ്ങിയുള്ള കർമ്മേന്ദ്രിയങ്ങൾക്കോ ദ്രുതയിൽ ചിലതിന്നു നാശം ഭവിപ്പിക്കുന്നതായ ജ്വരവും അസാധ്യമാകുന്നു. ശക്തിക്ഷയമുള്ളവന്നു ഉണ്ടാകുന്ന ജ്വരവും അന്തർധാതുവിൽ നിൽക്കുന്നതായ ജ്വരവും അല്ലെങ്കിൽ ഗംഭീരജ്വരവും വളരെക്കാലം നില്ക്കുന്നതായ ജ്വരവും അസാധ്യമാകുന്നു. ജ്വരം പ്രബലമായിരിക്കുമ്പോൾ കാരണംകൂടാതെ തലമുടി കീറുന്നുവെങ്കിൽ ആ ജ്വരവും അസാധ്യമാണ്*.

### ഗംഭീരജ്വരലക്ഷണം.

ഗംഭീരസ്തു ജ്വരോ ജ്ഞേയോ ഹ്യന്തർദ്ദാഹേന തൃഷ്ണയാ
൧൬. ആനദ്ധതാനാടോപാണാം ശ്വാസകാസോൽഗമേന ച

ഗംഭീരജ്വരത്തിന്നു ഉള്ളിൽ വളരെ ഉഷ്ണവും തണ്ണീർദാഹവും മലബന്ധവും അധികമായ ശ്വാസവും കാസവും ഉണ്ടാകും.

## (൩) അതിസാരനിദാനം

### രക്താതിസാരം.

൨൧. പിത്തകൃന്തി യദാത്യർത്ഥം ദ്രവ്യാണ്യശ്നാതി പൈത്തികേ
തദോപജായതേഽഭീക്ഷ്ണം രക്താതീസാര ഉൽബണഃ

പിത്താതിസാരം ഉണ്ടായിരിക്കുമ്പോൾ പിത്തകരങ്ങളായിരിക്കുന്ന പദാർത്ഥങ്ങൾ എല്ലായ്പോഴും അധികമായി ഭക്ഷിക്കുന്നതു ഹേതുവായിട്ടു വലുതായിരിക്കുന്ന രക്താതിസാരം ഉണ്ടാകുന്നു. ഇവിടെ മലത്തിന്റെ ചുവപ്പുകൊണ്ടും കറുപ്പുകൊണ്ടും വെളുപ്പുകൊണ്ടും കോപിച്ചിരിക്കുന്നവയായ വാതാദിദോഷങ്ങളെ അറിഞ്ഞുകൊള്ളണം.

### പ്രവാഹികാസംപ്രാപ്തി.

൨൨. വായുഃ പ്രവൃദ്ധോ നിചിതം ബലാസം
നുദത്യധസ്താദഹിതാശനസ്യ
പ്രവാഹതോഽല്പം ബഹുശോ മലാക്തഃ
പ്രവാഹികാം താം പ്രവദന്തി തജ്ഞാഃ

അഹിതങ്ങളായ പദാർത്ഥങ്ങളെ ഭക്ഷിക്കഹേതുവായിട്ടു വാതം വർദ്ധിച്ചു, കൂടിയിരിക്കുന്നതായ കഫത്തെ വളരെ മലത്തോടുകൂടി ഇടയ്ക്കിടെക്കുറേശ്ശെ പുറത്തേക്കു തള്ളും; വയററിൽ വേദനയുണ്ടെങ്കിൽ മലം അല്പമായിട്ടേ പോകൂ. ഇതിന്റെ പേർ "പ്രവാഹികാ"യെന്നാകുന്നു. അതിസാരത്തിനും പ്രവാഹികയ്ക്കും തമ്മിലുള്ള ഭേദം അതിസാരത്തിന്നു നാനാവിധമായി ദ്രവിച്ചിരിക്കുന്ന ധാതുക്കളുടെ ഗതികൂടി മലത്തിലുണ്ടാകും പ്രവാഹികക്കു കഫം മാത്രം പോകും എന്നാകുന്നു.

### വാതപ്രവാഹികാദിലക്ഷണം

൨൩. പ്രവാഹികാ വാതകൃതാ സശൂലാ
പിത്താത്സദാഹാ സകഫാ കഫാച്ച
സശോണിതാ ശോണിതസംഭവാ ച
താഃ സ്നേഹരൂക്ഷപ്രഭവാ മതാസ്തു.

൨൪. താസാമതീസാരവദാദിശേച്ച
ലിംഗം ക്രമം ചാമവിപക്വതാം ച.

പ്രവാഹികയുടെ ഉത്ഭവം വാതം ഹേതുവായിട്ടാകുന്നു എന്നു പറഞ്ഞതുകൊണ്ടു വാതപ്രവാഹിക മാത്രമേയുള്ളു എന്നു വിചാരിക്കരുത്. സഞ്ചിതമായ കഫത്തെ പുറത്തുതള്ളുമെന്നു പറഞ്ഞതിനാൽ കഫത്തിന്റെ കോപംകൂടിയുണ്ടെന്നും അതിനിമിത്തം കഫപ്രവാഹികയും ഉണ്ടെന്നും ധരിച്ചുകൊള്ളണം. ഈ സ്ഥിതിക്കു പിത്തപ്രവാഹികയും രക്തപ്രവാഹികയും ഇല്ലെന്നു വരുന്നു. എന്നാൽ അതുകളും ഉണ്ട്. വിദഗ്ദ്ധമായിരിക്കുന്ന ആഹാരത്തിന്നു ആമാവസ്ഥ സംഭവിക്കുമ്പോൾ അതു പിത്തത്തെയും രക്തത്തെയും കോപിപ്പിക്കും. അപ്പോൾ പിത്തരക്തങ്ങൾക്കു വാതത്തെക്കാൾ ആധിക്യം ഭവിക്കുന്നതുകൊണ്ടു വാതപ്രവാഹികക്കും കഫപ്രവാഹികക്കും പുറമെ പിത്തപ്രവാഹികയും രക്തപ്രവാഹികയും കൂടി ഉണ്ടാകും. വാതജമായ പ്രവാഹികക്കു വേദനയുണ്ടാകും. പിത്തജമായ പ്രവാഹികക്കു ദാഹമുണ്ടാകും. കഫജമായ പ്രവാഹികക്കു കഫത്തിന്റെ ഗതിയുണ്ടാകും. രക്തജമായ പ്രവാഹികയ്ക്കു രക്തം പോകും. സ്നേഹദ്രവ്യങ്ങളെ ഭക്ഷിക്കഹേതുവായിട്ടു കഫപ്രവാഹികയും രൂക്ഷദ്രവ്യങ്ങളെ സേവിക്കഹേതുവായിട്ടു വാതപ്രവാഹികയും തീക്ഷ്ണദ്രവ്യങ്ങളെ ഭക്ഷിക്കഹേതുവായിട്ടു പിത്തപ്രവാഹികയും ഉഷ്ണദ്രവ്യങ്ങളെ ഭക്ഷിക്കഹേതുവായിട്ടു രക്തപ്രവാഹികയും ഉണ്ടാകുന്നു. ഇതുകളുടെ ലക്ഷണങ്ങളെയും ക്രമങ്ങളെയും ആമപക്വാവസ്ഥകളെയും അതിസാരനിദാനത്തിൽ പറഞ്ഞതുപോലെ കണ്ടുകൊള്ളണം.

### അതിസാരനിവൃത്തിലക്ഷണം.

൨൫. യസ്യോച്ചാരം വിനാ മൂത്രം സമ്യഗ്വായുശ്ച ഗച്ഛതി
ദീപ്താഗ്നേർല്ലഘുകോഷ്ഠസ്യ സ്ഥിതസ്തസ്യോദരാമയഃ

വാതവിഷ്ടംഭം ഹേതുവായിട്ടോ ഉദാവർത്തം ഹേതുവായിട്ടോ മലത്തിനു പ്രവൃത്തി ഇല്ലാതെ വരുമ്പോൾ അതിസാരത്തിനു നിവൃത്തി വന്നു എന്നുള്ള ശങ്ക ഉണ്ടാകാം. എന്നാൽ ആ അവസ്ഥകളിൽ അതിസാരത്തിനു നിവൃത്തി വന്നില്ലെന്നും താഴെപ്പറയുന്ന ലക്ഷണങ്ങൾ കാണുമ്പോൾ മാത്രമേ നിവൃത്തിവന്നുള്ളു എന്നും വിചാരിച്ചുകൊള്ളണം. മൂത്രം ഒഴിക്കുമ്പോൾ വയററിൽനിന്നു ഒഴിയാതിരിക്കുക, വായു വഴിയാംവണ്ണം സഞ്ചരിക്കുക ജഠരാഗ്നിക്കു ദീപ്തിയും വിശപ്പും വയററിനു ലാഘവവും ഉണ്ടാവുക ഈ വക ലക്ഷണങ്ങൾ കാണുമ്പോൾ അതിസാരം ശമിച്ചു എന്നറിഞ്ഞുകൊള്ളണം.

ഇതി കേശവശൌരികൃതൌ സാരചന്ദ്രികാഖ്യായാം
മാധവനിദാനവ്യാഖ്യായാം അതീസാരനിദാനം
സമാപ്തം.

---

## ഗ്രഹണീരോഗനിദാനം

---

൧. അതീസാരേ നിവൃത്തേഽപി മന്ദാഗ്നേരഹിതാശിനഃ
ഭൂയസ്സന്ദൂഷിതോ വഹ്നിർ ഗ്രഹണീമഭിദൂഷയേൽ

അതിസാരം ശമിച്ചതിന്റെശേഷം അഗ്നിക്കു ബലമുണ്ടാകുന്നതിനുമുമ്പു അപത്ഥ്യങ്ങളായ സാധനങ്ങളെ ഭക്ഷിച്ചാൽ അഗ്നി പിന്നെയും ഏററവും മന്ദിക്കയും അതു ഹേതുവായിട്ടു ഗ്രഹണി ഉണ്ടാകയും ചെയ്യും. അതിസാരം ഇല്ലാതിരുന്നാലും അഗ്നിബലത്തിനു തക്കവണ്ണമല്ലാതെ ഇതുപ്രകാരം ഭക്ഷിക്കുന്നതായാലും ഗ്രഹണിയുണ്ടാകും. അതിസാരം ഉണ്ടായിരിക്കുമ്പോഴും അപത്ഥ്യഭോജനം ചെയ്താൽ ഗ്രഹണിയുണ്ടാകും.

### ഗ്രഹണീസാമാന്യലക്ഷണം.

൨. ഏകൈകശസ്സർവ്വശശ്ച ദോഷൈരത്യർത്ഥമൂർച്ഛിതൈഃ
സാദുഷ്ടാബഹുശോഭുക്ത മാമമേവ വിമുഞ്ചതി

൩. പക്വം വാ സരുജം പൂതി മുഹുർബദ്ധം മുഹുർദ്രവം
ഗ്രഹണീരോഗമാഹുസ്തമായുർവേദവിദോ ജനാഃ

ഗ്രഹണീദോഷം, വാതം ഹേതുവായിട്ടും പിത്തം ഹേതുവായിട്ടും കഫം ഹേതുവായിട്ടും സന്നിപാതം ഹേതുവായിട്ടും ഉണ്ടാകുന്നതാകയാൽ നാലുപ്രകാരമാകുന്നു. വർദ്ധിച്ചിരിക്കുന്ന ദോഷങ്ങൾ ഹേതുവായിട്ടു ഗ്രഹണി ദുഷിക്കുന്നതായാൽ ഭക്ഷിക്കപ്പെട്ട അന്നം ആമമായിട്ടു പോകയോ പക്വമായിട്ടു പോകയോ ചെയ്യും. വേദനയും മലത്തിനു ദുർഗ്ഗന്ധവുമുണ്ടാകും. വാതംഹേതുവായിട്ടു കൂടക്കൂടെ മലംകെട്ടിനില്ക്കയും പിത്തം ഹേതുവായിട്ടു കൂടക്കൂടെ അയഞ്ഞുപോകയും ചെയ്യും. ഇതിനെ ആയുർവേദവിത്തുക്കളായിരിക്കുന്ന ജനങ്ങൾ ഗ്രഹണീരോഗമെന്നു പറയുന്നു. ഗ്രഹണിയെന്നതു അഗ്നിക്കു അധിഷ്ഠാനമായ ഒരു നാഡിയാകുന്നു. ഇതിനെപ്പററി ചരകത്തിൽ ഇപ്രകാരം പറഞ്ഞിരിക്കുന്നു. "അഗ്ന്യധിഷ്ഠാനമന്നസ്യ ഗ്രഹണാദ്ഗ്രഹണീ മതാ നാഭേരുപരി സാ ഹ്യഗ്നിബലോപസ്തംഭബൃംഹിതാ അപക്വം ധാരയത്യന്നം പക്വം സൃജതി പാർശ്വതഃ" ഗ്രഹണിയെന്നതു അഗ്നിക്കു അധിഷ്ഠാനമായിട്ടുള്ളതാകുന്നു. അന്നത്തെ ഗ്രഹിക്കഹേതുവായിട്ടു അതിനു ഗ്രഹണിയെന്നു പേരുണ്ടായി നാഭിയുടെ മുകളിലാകുന്നു അതിന്റെ സ്ഥാനം. അഗ്നിബലത്തിനു തക്കവണ്ണം അതിനു ബലവൃദ്ധികൾ ഉണ്ടാകും. അപക്വമായ അന്നത്തെ ധരിക്കയും പക്വമായിട്ടുള്ളതിനെ കീഴ്പ്പോട്ടു തള്ളുകയും ചെയ്യും.

## ഗ്രഹണീരോഗനിദാനം (൩൯)

എരിവുള്ള പദാർത്ഥങ്ങളെ ഭക്ഷിക്ക ഹേതുവായിട്ടും പചിക്കാത്തവയായ പദാർത്ഥങ്ങളെ ഭക്ഷിക്ക ഹേതുവായിട്ടും ഉൾപ്പുഴുക്കുണ്ടാകുന്ന പദാർത്ഥങ്ങളെ ഭക്ഷിക്ക ഹേതുവായിട്ടും പുളിയുള്ള പദാർത്ഥങ്ങളെ ഭക്ഷിക്ക ഹേതുവായിട്ടും ക്ഷാരദ്രവ്യങ്ങളെ ഭക്ഷിക്ക ഹേതുവായിട്ടും ഉപ്പുരസമുള്ള പദാർത്ഥങ്ങളെ ഭക്ഷിക്ക ഹേതുവായിട്ടും തീക്ഷ്ണങ്ങളായിരിക്കുന്ന പദാർത്ഥങ്ങളുടെ ഭക്ഷണം ഹേതുവായിട്ടും ഉഷ്ണമുള്ള പദാർത്ഥങ്ങളുടെ ഭക്ഷണം ഹേതുവായിട്ടും പിത്തം വർദ്ധിച്ചു അഗ്നിയെ ഉജ്ജ്വലിപ്പിച്ചു ചൂടുള്ളതായ വെള്ളം അഗ്നിയെ നശിപ്പിക്കുന്നതുപോലെ ജഠരാഗ്നിയെ നശിപ്പിക്കും. പിത്തവും ജഠരാഗ്നിയും അഗ്നിയാണെന്നു വ്യവഹാരമുള്ള സ്ഥിതിക്കു പിത്തം അഗ്നിയെ നശിപ്പിക്കുമെന്നു പറയുന്നതു അസംഭവമല്ലയോ എന്നു ഒരു ശങ്കയുണ്ടാവാം. എന്നാൽ പിത്തം കോപിക്കുമ്പോൾ അതു ദ്രവാംശമായിട്ടു തീരുന്നതിനാൽ അതിനു അഗ്നിയെ നശിപ്പിക്കാൻ തക്കതായ ശക്തിയുണ്ടാകും. ചൂടുള്ള വെള്ളം അഗ്നിയെ നശിപ്പിക്കാതിരിക്കുന്നില്ലല്ലോ. പിത്തരോഗികൾക്കു അഗ്നിമാന്ദ്യം ഭവിപ്പാനുള്ള കാരണവും ഇതാകുന്നു. മേൽപ്പറഞ്ഞപ്രകാരം പിത്തകോപത്താൽ അഗ്നിനാശം ഭവിച്ചവന്റെ മലം കറുത്തിട്ടും മഞ്ഞളിച്ചിട്ടും അയഞ്ഞിട്ടും പചിക്കാതെ പോകും. ആ രോഗിയുടെ ശരീരം മഞ്ഞളിച്ചിരിക്കും. ദുർഗ്ഗന്ധത്തോടുകൂടി പുളിച്ചുതേട്ടും ഹൃദയത്തിലും കണ്ഠത്തിലും ചൂടും അരുചിയും തണ്ണീർദ്ദാഹവുമുണ്ടാകും.

### കഫഗ്രഹണീലക്ഷണം.

൧൩. ഗുർവ്വതിസ്നിഗ്ദ്ധശീതാദി ഭോജനാദതിഭോജനാൽ
ഭുക്തമാത്രസ്യ ച സ്വപ്നാദ്ധന്ത്യഗ്നിം കുപിതഃ കഫഃ.

൧൪. തസ്യാന്നം പച്യതേ ദുഃഖം ഹൃല്ലാസച്ഛർദ്ദ്യരോചകാഃ
ആസ്യോപദേഹമാധുര്യ്യ കാസഷ്ഠീവനപീനസാഃ

൧൫. ഹൃദയം മന്യതേ സ്ത്യാന മുദരം സ്തിമിതം ഗുരു
ഉദ്ഗാരോ ദുഷ്ടമധുര സ്സദനം സ്ത്രീഷ്വഹർഷണം.

൧൬. ഭിന്നാമശ്ലേഷ്മസംസൃഷ്ട ഗുരുവർച്ചഃപ്രവർത്തനം
അകൃശസ്യാപി ദൌർബ്ബല്യ മാലസ്യഞ്ച കഫാത്മകേ.

ഘനമുള്ള പദാർത്ഥങ്ങളുടെ ഭക്ഷണം ഹേതുവായിട്ടും ഏറ്റവും മയമുള്ള പദാർത്ഥങ്ങളുടെ ഭക്ഷണം ഹേതുവായിട്ടും തണുത്ത പദാർത്ഥങ്ങളുടെ ഭക്ഷണം ഹേതുവായിട്ടും മധുരദ്രവ്യങ്ങളുടെ ഭക്ഷണം ഹേതുവായിട്ടും അതിഭക്ഷണം ഹേതുവായിട്ടും ഭക്ഷണം കഴിഞ്ഞ ഉടനെ ഉറങ്ങുക ഹേതുവായിട്ടും കഫം കോപിച്ചു ജഠരാഗ്നിയെ നശിപ്പിക്കുന്നു. അവൻ ഭക്ഷിച്ചിരിക്കുന്ന അന്നം ദുഃഖമാംവണ്ണം പചിക്കുന്നു. നെഞ്ചുകലിപ്പും ഛർദ്ദിയും വായിൽ വല്ലതും തേച്ചതുപോലെ തോന്നുകയും വായ്ക്കു മധുരവും ചുമയും കൂടക്കൂടെ തുപ്പുകയും പീനസവും ഹൃദയത്തിന്നു കനത്തിരിപ്പും തോന്നുകയും വയറു സ്തംഭിച്ചിട്ടും കനത്തിട്ടും ഇരിക്കയും ദുഷ്ടമായും മധുരമായും ഉള്ള തേട്ടലും ശരീരത്തിന്നു തളർച്ചയും സ്ത്രീകളിൽ അരതിയും ഉണ്ടാകും. മലം മുറിഞ്ഞിട്ടും പചിക്കാതെയും കഫത്തോടും കനത്തോടുംകൂടിയും പോകും. ദേഹത്തിന്നു കൃശത ഭവിച്ചില്ലെങ്കിലും ശക്തിക്ഷയവും മടിയും ഉണ്ടാകും.

### സന്നിപാതഗ്രഹണീലക്ഷണം.

൧൭. പൃഥഗ്വാതാദിനിർദ്ദിഷ്ട ഹേതുലിംഗസമാഗമേ
ത്രിദോഷന്നിർദ്ദിശേദേവം തേഷാംവക്ഷ്യാമി ഭേഷജം.

൧൮. അന്ത്രകൂജനമാലസ്യം ദൌർബ്ബല്യം സാദനം തഥാ
ദ്രവംഘനംശീതംസ്നിഗ്ദ്ധം സകടീവേദനംശകൃൽ

൧൯. ആമംബഹുസപൈച്ഛില്യം സശബ്ദംമന്ദവേദനം
പക്ഷാന്മാസാദ്ദശാഹാദ്വാ നിത്യംവാപ്യഥമുഞ്ചതി

൨൦ ദിവാപ്രകോപോഭവതി രാത്രൌശാന്തിംവ്രജേച്ചസാ
ദുർവ്വിജ്ഞേയാദുശ്ചികിത്സ്യാ ചിരകാലാനുബന്ധിനീ

മാണെങ്കിൽ കറുപ്പും പരുപരുപ്പുള്ളതാകും. കഫജമാണെങ്കിൽ നേർമ്മയും വലുപ്പവും ശരീരത്തിന്റെ വർണ്ണംപോലെയിരിക്കുന്ന വർണ്ണത്തോടുകൂടിയും ഇരിക്കും.

ഇതി കേശവദേശികകൃതൌ സാരചന്ദ്രികാഖ്യാനേ
മാധവനിദാനവ്യാഖ്യാനേഅർശോനിദാനം
സമാപ്തം.

## അഗ്നിമാന്ദ്യനിദാനം

൧. മന്ദസ്തീക്ഷ്ണോഽഥവിഷമ സ്സമശ്ചേതി ചതുർവിധഃ
കഫപിത്താനിലാധിക്യാ ത്തത്സാമ്യാജ്ജാഠരോഽനലഃ

ജാഠരാഗ്നി, മന്ദം, തീക്ഷ്ണം, വിഷമം, സമം, ഇങ്ങിനെ നാലുവിധമാകുന്നു. ജാഠരാഗ്നിക്കു ഈ അവസ്ഥ ദോഷങ്ങളുടെ ആധിക്യനിമിത്തം ഉണ്ടാകുന്നതാകുന്നു. എങ്ങിനെയെന്നാൽ ജാഠരാഗ്നി, കഫാധിക്യം ഹേതുവായിട്ട മന്ദമായും പിത്താധിക്യം ഹേതുവായിട്ട തീക്ഷ്ണമായും വാതാധിക്യം ഹേതുവായിട്ട വിഷമമായും വാതാദിദോഷങ്ങളുടെ സാമ്യംഹേതുവായിട്ട സമമായും ഭവിക്കുന്നു-

൨. വിഷമോവാതജാൻരോഗാൻതീക്ഷ്ണഃപിത്തനിമിത്തജാൻ
കരോത്യഗ്നിസ്തഥാമന്ദോ വികാരാൻകഫസംഭവാൻ

വിഷമാഗ്നി എൺപതു വാതവികാരങ്ങളിൽ ചിലതിനെ ഉണ്ടാക്കും. സാമാന്യമായി ചൊരതിസാരാദികളെയും ഉണ്ടാക്കും. തീക്ഷ്ണാഗ്നി, നാല്പതു പിത്തവികാരങ്ങളിൽ ചിലതിനെ ഉണ്ടാക്കും. ചൂടുതലായവയെയും വർദ്ധിപ്പിക്കും. മന്ദാഗ്നി ഇരുപതു കഫവികാരങ്ങളിൽ ആലസ്യംമുതലായി ചിലതിനെ ഉണ്ടാക്കും. ഇവിടെ പറഞ്ഞ വാതാദിദോഷങ്ങളുടെ വികാരങ്ങളെ ചരകത്തിലെ മഹാരോഗാദ്ധ്യായം നോക്കി അറിഞ്ഞുകൊള്ളണം.

### അഗ്നിലക്ഷണം

൩. സമാസമാഗ്നേരശിതാ മാത്രാസമ്യഗ്വിപച്യതേ
സ്വൽപാപിനൈവമന്ദാഗ്നേ വിഷമാഗ്നേസ്തുദേഹിനഃ

൪. കദാചിത്പച്യതേസമ്യക്കദാചിച്ചനപച്യതേ
മാത്രാതിമാത്രാപ്യശിതാ സുഖംയസ്യവിപച്യതേ

൫. തീക്ഷ്ണാഗ്നിരിതിതംവിദ്യാത് സമാഗ്നിഃശ്രേഷ്ഠഉച്യതേ.

സമാഗ്നി ഉചിതമായ മാത്രയെ അനുസരിച്ചു ഭക്ഷിക്കുന്നവരുടെ ആഹാരത്തെ നല്ലവണ്ണം പചിക്കും. മന്ദാഗ്നി മാത്രകുറച്ചു ഭക്ഷിച്ചിരുന്നാലും അതിനെ ശരിയായി പചിക്കയില്ല. വിഷമാഗ്നിയാകട്ടെ ഭക്ഷണപദാർത്ഥത്തെ ചിലപ്പോൾ ശരിയായി പചിക്കയും ചിലപ്പോൾ പചിക്കാതിരിക്കയും ചെയ്യും. തീക്ഷ്ണാഗ്നി അതിമാത്രമായി ഭക്ഷിച്ചാലും ഭക്ഷിച്ചില്ലെങ്കിലും ശരിയായി പചിക്കും. ഈ ദ്രവ്യങ്ങളെപ്പോലുമതിമാത്രമായി ഭക്ഷിച്ചാൽ അവയെ എത്രയും വേഗത്തിൽ ദഹിപ്പിക്കുന്ന അഗ്നിക്ക അത്യന്തതീക്ഷ്ണാഗ്നി അല്ലെങ്കിൽ അത്യഗ്നി എന്നു പേർ പറയപ്പെടുന്നു. ഈ അഗ്നികളിൽ വെച്ചു ശ്രേഷ്ഠമായിട്ടുള്ളതു സമാഗ്നിയാകുന്നു.

ഇതികേശവദേശികകൃതൌ സാരചന്ദ്രികാഖ്യാനേ
മാധവനിദാനവ്യാഖ്യാനേ അഗ്നിമാന്ദ്യനിദാനം

സമാപ്തം

## വിഷൂചികാനിദാനം (൬.)

### വിലംബികാലക്ഷണം.

൧. ദുഷ്ടന്തുഭുക്തംകഫമാരുതാഭ്യാം പ്രവർത്തതേനോർദ്ധ്വമധശ്ചയസ്യ
വിലംബികാന്താംഭൃശദുശ്ചികിത്സ്യാമാചക്ഷതേശാസ്ത്രവിദഃപുരാണാഃ

ഭക്ഷിക്കപ്പെട്ട അന്നം കഫവായുക്കളാൽ ദുഷ്ടമായിട്ടു മേല്പോട്ടും കീഴ്പോട്ടും പോകാതെ ആമാശയത്തിൽതന്നെ വളരെ നേരം കിടക്കുന്നതിന്നു വിലംബിക എന്നുപേർ. ഈ രോഗം കഷ്ടപ്പെട്ടു ചികിത്സിച്ചാലത്രെ ഭേദപ്പെടു എന്നു ശാസ്ത്രജ്ഞന്മാരായിരിക്കുന്ന പൂർവ്വവൈദ്യന്മാർ പറയുന്നു.

അലസകത്തിന്നു ഉഗ്രമായ വേദനയുണ്ടാകും. വിലംബികക്കു അതുണ്ടാകയില്ല. ഇതാകുന്നു അലസകത്തിന്നും വിലംബികക്കും തമ്മിലുള്ള പ്രധാനഭേദം.

൨. യത്രസ്ഥമാമംവിരുജേത്തമേവ
ദേശംവിശേഷേണവികാരജാതൈഃ
ദോഷേണയേനാവതതംശരീരം
തല്ലക്ഷണൈരാമസമുദ്ഭവൈശ്ച

ആമം യാതൊരിടത്തു സ്ഥിതിചെയ്യുന്നുവോ ആ സ്ഥലത്തെ അല്ലെങ്കിൽ ദേശത്തെ വികാരസമൂഹങ്ങളെക്കൊണ്ടു വിശേഷിച്ചും വേദനപ്പെടുത്തും; വിശേഷിച്ചും വേദനപ്പെടുത്തും എന്നുപറഞ്ഞതുകൊണ്ടു അന്യസ്ഥലത്തെ അല്പമായി വേദനപ്പെടുത്തുമെന്നു കിട്ടുന്നു. ഇനി വികാരസമൂഹങ്ങൾ എങ്ങിനെയുള്ളവയാകുന്നു എന്നു നോക്കാം; ആമദോഷം ഉണ്ടായിരിക്കുമ്പോൾ ശരീരത്തിൽ വ്യാപിച്ചിരിക്കുന്ന ദോഷം യാതൊന്നോ ആ ദോഷത്തിന്റെ ലക്ഷണങ്ങളോടുകൂടിയവയും ആമദോഷത്തിൽ നിന്നുണ്ടായവയും ആകുന്നു.

### വിഷൂചികയുടേയും അലസകത്തിന്റേയും അസാദ്ധ്യലക്ഷണം.

൩. യശ്ശ്യാവദന്തൌഷ്ഠനഖോല്പസംജ്ഞോ
വമ്യർദ്ദിതോഭ്യന്തരയാതനേത്രഃ
ക്ഷാമസ്വരസ്സർവ്വവിമുക്തസന്ധി
ര്യായാന്നരസ്സോപുനരാഗമായ

പല്ലും ചുണ്ടും നഖങ്ങളും കറുത്തിരിക്കയും അല്പമായ ബോധം ഉണ്ടായിരിക്കയും ഛർദ്ദിഹേതുവായിട്ടു വളരെ പീഡയുണ്ടാകയും കണ്ണുതാണിരിക്കയും ഒച്ചയടക്കുകയും അവയവങ്ങളുടെ സന്ധികൾ വേർപെട്ടു പോകയും ഈ വക ലക്ഷണങ്ങളോടുകൂടിയ വിഷൂചികാരോഗിയാകട്ടെ അലസകരോഗിയാകട്ടെ ജീവിക്കുന്നതല്ല. വിലംബിക സാധാരണേന ദുശ്ചികിത്സ്യമാകുന്നു.

### ജീൎണ്ണാഹാരലക്ഷണം.

൧. ഉൽഗാരശുദ്ധിരുത്സാഹോ വേഗോത്സർഗ്ഗോയഥോചിതഃ
ലഘുതാക്ഷുൽപിപാസാച ജീർണ്ണാഹാരസ്യലക്ഷണം.

ഏമ്പക്കത്തിന്നു ശുദ്ധിയും ഉത്സാഹവും (ശരീരമനസ്സുകൾക്കു ബലം) മലമൂത്രങ്ങളുടെ വേഗങ്ങൾ തക്കസമയങ്ങളിലും ദേഹത്തിന്നു ലഘുത്വവും വിശേഷിച്ചും ഉദരത്തിന്നു ലഘുത്വവും വിശപ്പും ദാഹവും ഉണ്ടാകുമ്പോൾ അന്നം ദഹിച്ചു എന്നറിഞ്ഞുകൊള്ളണം.

ഇതി കേശവശാസ്ത്രികൃതെ സാരചന്ദ്രികാവ്യാഖ്യാനേ
മാധവനിദാനവ്യാഖ്യാനേ വിഷൂചികാലസകവിലംബികാനിദാനം

സമാപ്തം.

# (൯.) രക്തപിത്തനിദാനം

ഴികയില്ല. മേല്പോട്ടും കീഴ്പോട്ടും ഗതിയോടുകൂടിയ രക്തപിത്തം അസാദ്ധ്യമാകുന്നു. കഫവാതങ്ങളോടുകൂടി ഉണ്ടാകുന്നതു് മേല്പോട്ടു ഗതിയോടുകൂടിയ രക്തപിത്തത്തിനു പ്രതിലോമകർമ്മമാകുന്ന വിരേചനം കീഴ്പോട്ടു ഗതിയുള്ളപ്പോൾ ചെയ്യുന്നതു യോഗ്യമല്ലായ്കയാലും കീഴ്പോട്ടു ഗതിയോടുകൂടിയ രക്തപിത്തത്തിനു പ്രതിലോമകർമ്മമാകുന്ന വമനം മേല്പോട്ടു ഗതിയുള്ളപ്പോൾ ചെയ്യുന്നതു യോഗ്യമല്ലായ്കയാലും ഔഷധമില്ലായ്കയാലും ആകുന്നു അസാദ്ധ്യമെന്നു പറഞ്ഞതു. ബലമുള്ളവനു മേല്പോട്ടു ഗതിയോടുകൂടിയതും അധികംവേഗത്തോടു കൂടാത്തതും ഏറക്കാലം ചെല്ലാത്തതും ഹേമന്തം, ശിശിരം ഈ ഋതുക്കളിൽ ഉണ്ടായതും ദൌർബല്യം മുതലായ ഉപദ്രവങ്ങളോടു കൂടാത്തതുമായ രക്തപിത്തം സാദ്ധ്യമാകുന്നു. ഒരു ദോഷത്തിന്റെ കോപം ഹേതുവായിട്ടുണ്ടാകുന്ന രക്തപിത്തം സാദ്ധ്യം. രണ്ടുദോഷങ്ങളുടേയും കോപം ഹേതുവായിട്ടുണ്ടാകുന്ന രക്തപിത്തം യാപ്യം. മൂന്നു ദോഷങ്ങളുടേയും കോപം ഹേതുവായിട്ടുണ്ടാകുന്ന രക്തപിത്തം അസാദ്ധ്യം. അഗ്നിമാന്ദ്യവും വ്യാധികളെക്കൊണ്ടു ദേഹത്തിനു ക്ഷീണവും വാർദ്ധക്യവും ഭക്ഷണത്തിൽ വെറുപ്പും ഉള്ള പുരുഷനു ഉണ്ടാകുന്ന രക്തപിത്തം അസാദ്ധ്യം.

### രക്തപിത്തത്തിന്റെ ഉപദ്രവം.

൧൨. ദൌർബ്ബല്യശ്വാസകാസജ്വരവമഥുമദാഃപാണ്ഡുതാദാഹമൂർച്ഛാ
ഭുക്തേഘോരോവിദാഹസ്ത്വധൃതിരപിസദാഹൃദ്യതുല്യാചപീഡാ
തൃഷ്ണാകോഷ്ഠസ്യഭേദഃശിരസിചതപനം പൂതിനിഷ്ഠീവനത്വം
ഭക്തദ്വേഷാവിപാകൌവികൃതിരപിഭവേദ്രക്തപിത്തോപസർഗ്ഗാഃ

ദൌർബലത, ശ്വാസം, ചുമ, പനി, ഛർദ്ദി, മദം, ദേഹത്തിനു വെളുപ്പു, ചൂടു, ഇന്ദ്രിയങ്ങൾക്കു തളർച്ച, ഊണുകഴിഞ്ഞതിന്റെ ശേഷം അതിയായ ദാഹം, ധൈര്യമില്ലായ്ക, ഹൃദയത്തിനു തുല്യമില്ലാത്ത പീഡ, തണ്ണീർദാഹം, മലം അയഞ്ഞുപോക, തലയിൽ ചൂടു, തുപ്പുന്നതു ദുർഗ്ഗന്ധം, അന്നത്തിൽ വെറുപ്പു, ദഹിക്കായ്ക ഇവയെല്ലാം രക്തപിത്തത്തിന്റെ ഉപദ്രവങ്ങളാകുന്നു. വികാരത്തെക്കുറിച്ചു ഇനിപ്പറയും.

൧൩. മാംസപ്രക്ഷാലനാഭംക്വഥിതമിവചയത്കർദ്ദമാംഭോനിഭംവാ
മേദഃപൂയാസ്രകല്പംയകൃദിവയദിവാപക്വജംബൂഫലാഭം
യത്കൃഷ്ണംയച്ചനീലംഭൃശമതികുണപംയത്രചോക്താവികാരാ
സ്തദ്വർജ്ജ്യംരക്തപിത്തംസുരപതിധനുഷായച്ചതുല്യംവിഭാതി

൧൪. യേനചോപദ്രുതോരക്തം രക്തപിത്തേനമാനവഃ
പശ്യേദ്ദൃശ്യംവിയച്ചാപി തച്ചാസാദ്ധ്യമസംശയം

൧൫. ലോഹിതംഛർദ്ദയേദ്യസ്തു ബഹുശോലോഹിതേക്ഷണഃ
ലോഹിതോൽഗാരദർശീച മ്രിയതേരക്തപൈത്തികഃ

മാംസം കഴുകിയ വെള്ളം പോലെയും പിണ്ണാക്കുപോലെയും ചെളികലക്കിയ വെള്ളം പോലെയും മേദസ്സും ചലവും ചോരയും കൂടിയതുപോലെയും യകൃത്തുപോലെയും ഞാവൽപ്പഴം പോലെയും അഞ്ജനം പോലെയും നീലിച്ചും ശവത്തിന്റെ ഗന്ധംപോലെ ഇരിക്കുന്ന ഗന്ധത്തോടുകൂടിയും ശ്വാസകാസാദ്യുപദ്രവങ്ങളോടുകൂടിയും ഇരിക്കുന്ന രക്തപിത്തത്തെയും ഇന്ദ്രന്റെ വില്ലുപോലെ പലനിറമുള്ള രക്തപിത്തത്തെയും ഉപേക്ഷിക്കേണ്ടതാകുന്നു. രക്തപിത്തത്താൽ പീഡിതനായിരിക്കുന്നവൻ കാണുന്ന പദാർത്ഥങ്ങളും ആകാശവും രക്തവർണ്ണങ്ങളായിട്ടു കാണപ്പെടുന്നു എങ്കിൽ അയാളുടെ ആ രോഗം അസാദ്ധ്യമാകുന്നു നിശ്ചയം. രക്തം ഛർദ്ദിക്കുക, കണ്ണുകൾ രക്തംപോലെ ചുവന്നിരിക്കുക, തേട്ടുമ്പോൾ രക്തമായിരിക്കുക ഈവക ലക്ഷണങ്ങളോടുകൂടിയ രക്തപിത്തരോഗി നിശ്ചയമായി മരിക്കും.

ഇതി കേശവദേശികകൃതൌ സാരചന്ദ്രികാഖ്യാനേ
മാധവനിദാനവ്യാഖ്യാനേ രക്തപിത്തനിദാനം

സമാപ്തം.

—*—

## രാജയക്ഷ്മക്ഷതക്ഷീണനിദാനം (൧൦)

വ്യായാമം ഹേതുവായിട്ടു ശോഷിക്കുന്നവനാകുന്നു വ്യായാമശോഷി. അവൻ അദ്ധ്വപ്രശോഷിയുടെ സകലലക്ഷണങ്ങളും ഉള്ളവനായിരിക്കും. അധികമായി ക്ഷീണം മുതലായ ഉപദ്രവങ്ങളും ക്ഷതത്തെ ഒഴിച്ചു ഉരഃക്ഷതരോഗിയുടെ ലക്ഷണങ്ങളുമുണ്ടാകും. ഉറക്കെ പഠിക്കയോ പാടുകയോ ചെയ്ക, വേഗം നടക്കുക, ഇത്യാദികർമ്മങ്ങൾ ഹേതുവായിട്ടുണ്ടാകുന്ന ശോഷത്തോടുകൂടിയവർക്കും അദ്ധ്വപ്രശോഷിയുടെ ലക്ഷണങ്ങൾ ഉണ്ടാകുമെന്നു അറിഞ്ഞുകൊള്ളണം.

### വ്രണശോഷലക്ഷണം.

രക്തക്ഷയാദ്വേദനയാ തഥൈവാഹാരയന്ത്രണാൽ
൨൨. വ്രണിതസ്യ ഭവേച്ചൈഷ സ്സ ചാസാദ്ധ്യതമോ മതഃ

രക്തക്ഷയം ഹേതുവായിട്ടും വ്രണത്തിന്റെ വേദന ഹേതുവായിട്ടും ഭക്ഷണം കഴിയ്ക്കായ്ക ഹേതുവായിട്ടും വ്രണമുള്ളവന്നു ശോഷമുണ്ടാകുന്നു. അതു അസാദ്ധ്യമായിട്ടുള്ളതാകുന്നു.

### ഉരഃക്ഷതത്തിന്റെ നിദാനവും ലക്ഷണവും.

ധനുഷായസ്യതോത്യർത്ഥം ഭാരമുദ്വഹതോ ഗുരും
൨൩. യുദ്ധ്യമാനസ്യ ബലിഭിഃ പതതോ വിഷമോച്ചതഃ
വൃഷം ഹയം വാ ധാവന്തം ദമ്യം വാന്യം നിഗൃഹ്ണതഃ.
൨൪. ശിലാകാഷ്ഠാശ്മനിർഘാതാൻ ക്ഷിപതോ നിഘ്നതഃ പരാൻ
അധീയാനസ്യ വാത്യുച്ചൈർദൂരം വാ വ്രജതോ ദ്രുതം
൨൫. മഹാനദീം വാ തരതോ ഹയൈർവ്വാ സഹ ധാവതഃ
സഹസോൽപതതോ ദൂരം തൂർണ്ണം വാതിപ്രനൃത്യതഃ
൨൬. തഥാന്യൈഃ കർമ്മഭിഃ ക്രൂരൈർഭൃശമഭ്യാഹതസ്യ വാ
വിക്ഷതേ വക്ഷസി വ്യാധിർബലവാൻ സമുദീര്യതേ.
൨൭. സ്ത്രീഷു ചാതിപ്രസക്തസ്യ രൂക്ഷാല്പപ്രമിതാശിനഃ
ഉരോ വിരുജ്യതേത്യർത്ഥം ഭിദ്യതേഥ വിഭജ്യതേ.
൨൮. പ്രപീഡ്യതേ തതഃ പാർശ്വേ ശുഷ്യത്യംഗം പ്രവേപതേ
ക്രമാദ്വീര്യം ബലം വർണ്ണോ രുചിരഗ്നിശ്ച ഹീയതേ.
൨൯. ജ്വരോ വ്യഥാ മനോദൈന്യം വിഡ്ഭേദാഗ്നിവധാവപി
ദുഷ്ടശ്ശ്യാവസ്സുദുർഗ്ഗന്ധഃ പീതോ വിഗ്രഥിതോ ബഹുഃ.
൩൦. കാസമാനസ്യ ചാഭീക്ഷ്ണം കഫസ്സാസൃക് പ്രവർത്തതേ
സക്ഷതീ ക്ഷീയതേത്യർത്ഥം തഥാ ശുക്രൌജസഃ ക്ഷയാൽ.

വില്ലിന്റെ ഞാണ ഏററവും ബലമായി വലിച്ചു പൂട്ടുക, വലിയ ഭാരത്തെ എടുക്കുക, ബലവാനോടു യുദ്ധം ചെയ്ക, ഉയരത്തിൽനിന്നു വീഴുക, കാള, കുതിര, ആന, ഒട്ടകം, ആദിയായവ ഓടുന്ന സമയം ബലമായി പിടിച്ചുനിറുത്തുക; വലിയ കല്ല്, വിറക, ഉണ്ടക്കല്ല്, വില്ല് ഇവയെ എടുക്കുക, ശത്രുക്കളെ വധിക്കുക, ഉറച്ചു പാടുകയോ പഠിക്കയോ ചെയ്ക, ദൂരത്തിൽ പൊടുന്നനവെ നടക്കുന്നതും, കുതിരകളോടുകൂടെ ഓടുക, വലിയ നദികളെ നീന്തിക്കടക്കുക, വേഗത്തോടുകൂടി വളരെ ദൂരം ചാടുക, നൃത്തം ചെയ്ക, മല്ലയുദ്ധം മുതലായ മററുപല ക്രൂരകർമ്മങ്ങളെ ചെയ്ക. ഈ കർമ്മങ്ങളിൽ ഏതെങ്കിലും ചെയ്യുന്നവന്നു ഉരഃക്ഷതം (ഉരസ്സിന്റെ ഉള്ളിൽ മുറിവു) ഉണ്ടാകുന്നു. അതു ഹേതുവായിട്ടു വ്യാധി ബലവാനായിട്ടു കോപിക്കുന്നു. സ്ത്രീകളിൽ അതിസക്തനായിട്ടു രൂക്ഷവും അല്പമായിരിക്കുന്ന പദാർത്ഥത്തെ അല്പമായി ഭക്ഷിക്കയും ചെയ്യുന്നവന്നും ഉരഃക്ഷതമുണ്ടാകുന്നു. ഉരഃക്ഷതമുള്ളവന്റെ ഉരസ്സു പിളർന്നുപോകുന്നുവോ എന്നും ഭേദിക്കുന്നുവോ എന്നും തോന്നുമാറു വേദനയുണ്ടാകുന്നു. പാർശ്വഭാഗങ്ങളിലും വേദനയുണ്ടാകുന്നു. ശരീരം ശോഷിക്കയും വിറയ്ക്കയും ചെയ്യുന്നു. അവന്റെ വീര്യവും ബലവും വർണ്ണവും രുചിയും അഗ്നിയും ക്രമേണ കുറഞ്ഞുപോകുന്നു. പനിയും വേദനയും മനസ്സിന്നു ദീനതയും ഉണ്ടാകുന്നു. അഗ്നിമാന്ദ്യം ഹേതുവായിട്ടു മലം അയഞ്ഞുപോകുന്നു.

ഇടയ്ക്കിടെയുള്ള പാർശ്വസംബന്ധങ്ങളും ഉണ്ടായിരിക്കണം. വൃദ്ധന്മാർക്ക് എല്ലാ കാസങ്ങളും ധാതുക്ഷയം ഹേതുവായിട്ടുണ്ടാകുന്നവയാകയാൽ യാപ്യങ്ങളാകുന്നു. വാതപിത്തകഫങ്ങളിൽ ഒരോരോന്നു കോപിച്ചു ഉണ്ടാക്കുന്ന കാസങ്ങൾ ശേഷമുള്ളവ പഥ്യാഹാരം കൊണ്ടു യാപ്യങ്ങളായിരിക്കും.

ഇതി കേശവശാസ്ത്രികൃതേ സാരചന്ദ്രികാഖ്യേ
മാധവനിദാനവ്യാഖ്യാനേ കാസനിദാനം സമാപ്തം.

—:0:—

## ഹിക്കാശ്വാസനിദാനം.

---

൧. വിദാഹിഗുരുവിഷ്ടംഭി രൂക്ഷാഭിഷ്യന്ദിഭോജനൈഃ
ശീതപാനാശനസ്ഥാന രജോധൂമാതപാനിലൈഃ
വ്യായാമകർമ്മഭാരാധ്വ വേഗാഘാതാപതർപ്പണൈഃ
ഹിക്കാശ്വാസശ്ച കാസശ്ച നൃണാം സമുപജായതേ.

ചുട്ടുപുകച്ചിലുണ്ടാക്കുന്നവയും ഗുരുത്വമുള്ളവയും മലബന്ധത്തെ ഉണ്ടാക്കുന്നവയും രൂക്ഷങ്ങളായും കഫവൃദ്ധികരങ്ങളായും ഇരിക്കുന്ന പദാർത്ഥങ്ങളെ ഭക്ഷിക്ക ഹേതുവായിട്ടും അതിശീതങ്ങളായിരിക്കുന്ന ജലം മുതലായവയെക്കൊണ്ടു പാനാശനസ്നാനാദികളെ ചെയ്ക ഹേതുവായിട്ടും പൊടിയേയും പുകയേയും വെയിലിനെയും കാററിനെയും ഏല്ക്കുക ഇവ ഹേതുവായിട്ടും അതിവ്യായാമം ഹേതുവായിട്ടും വലിയ ഭാരത്തെ വഹിക്ക ഹേതുവായിട്ടും അധികമായി വഴിനടക്ക ഹേതുവായിട്ടും മലമൂത്രാദി വേഗങ്ങളെ തടുക്ക ഹേതുവായിട്ടും ഉപവാസം ഹേതുവായിട്ടും ഇക്കിളും ശ്വാസവും കാസവും ഉണ്ടാകുന്നു.

### ഇക്കിളിന്റെ സ്വരൂപവും നിരുക്തിയും.

൨. മുഹുർമ്മുഹുർവ്വായുരുദേതി സസ്വനോ
യകൃത്പ്ലീഹാന്ത്രാണി മുഖാദിവാക്ഷിപൻ
സഘോഷവാനാശുഹിനസ്ത്യസൂൻയത
സ്തതസ്സ്മാദ്ധിക്കേത്യഭിധീയതേ ബുധൈഃ

മേൽപറഞ്ഞ കാരണങ്ങളെക്കൊണ്ടു പ്രാണവായു കോപിച്ചു ഉദാനവായുവിനോടുകൂടി യകൃത്ത് പ്ലീഹ കുടൽ ഇവയെ മുഖത്തിലേക്കു ഉയർത്തിക്കൊണ്ടു വരുന്നപോലെ ഏററം തോന്നുമാറു പീഡയെ ചെയ്യുന്നവനായിട്ടു പിന്നെയും പിന്നെയും മേല്പോട്ടു ഗമിക്കുന്നു. അപ്പോൾ ശബ്ദമുണ്ടാകുന്നു. അതാകുന്നതു വേഗം പ്രാണങ്ങളെ ഹനിക്കഹേതുവായിട്ടു വിദ്വാന്മാർ അതിനെ ഹിക്ക (ഇക്കിൾ) എന്നു പറയുന്നു.

൩. അന്നജാം യമളാം ക്ഷുദ്രാം ഗംഭീരാം മഹതീം തഥാ
വായുഃ കഫേനാനുഗതഃ പഞ്ചഹിക്കാഃ കരോതി ഹി

വായു കഫത്തോടുകൂടി അന്നജ, യമള, ക്ഷുദ്ര, ഗംഭീര, മഹതി ഇങ്ങിനെ അഞ്ചു ഇക്കിളിനെ ഉണ്ടാക്കുന്നു.

### ഇക്കിളിന്റെ പൂർവ്വരൂപങ്ങൾ.

൪. കണ്ഠോരസോർഗ്ഗുരുത്വം ച വദനസ്യ കഷായതാ
ഹിക്കാനാം പൂർവ്വരൂപാണി കുക്ഷേരാടോപ ഏവ ച.

ഇക്കിളിന്റെ പൂർവ്വരൂപങ്ങൾ കഴുത്തും നെഞ്ചും കനക്കുക. വായിൽ ചവർപ്പുരസമുണ്ടാകുക. വയററിൽ ഘനക്കാറ്റുകൊണ്ടു പൊട്ടുപൊട്ടേ എന്ന ശബ്ദമുണ്ടാകുക ഇവയാകുന്നു.

### അന്നജാലക്ഷണം.

൫. പാനാന്നൈരതിസംയുക്തൈഃ സഹസാപീഡിതോഽനിലഃ
ഹിക്കയത്യൂർദ്ധ്വഗോ ഭൂത്വാ താം വിദ്യാദന്നജാം ഭിഷക്.

### കഫസ്വരഭേദലക്ഷണം.

൬. ശ്രുയാൽ കഫേനാ സതതം കഫരുദ്ധകണ്ഠഃ
സ്വല്പം ശനൈർവ്വദതി ചാപി ദിവാ വിശേഷാൽ

കഫംകൊണ്ടുണ്ടാകുന്ന സ്വരഭേദത്തിന്നു തൊണ്ടയിൽ എല്ലായ്പ്പോഴും കഫത്തിന്റെ തടവുണ്ടായിരിക്കും. അല്പമായും മെല്ലെയും സംസാരിക്കും. പകൽ സൂര്യരശ്മികളേറ്റു കഫത്തിന്നു മന്ദതവരികയാൽ അധികമായി സംസാരിക്കും.

### സന്നിപാത സ്വരഭേദലക്ഷണം.

സർവ്വാത്മകേ ഭവതി സർവ്വവികാരസമ്പൽ
തം ചാപ്യസാദ്ധ്യമൃഷയഃ സ്വരഭേദമാഹുഃ

സന്നിപാതജമായ സ്വരഭേദത്തിന്നു മേൽപറഞ്ഞ എല്ലാ ലക്ഷണങ്ങളുമുണ്ടാകും. ഈ സ്വരഭേദം അസാദ്ധ്യമാണെന്നു ഋഷികൾ പറയുന്നു-

### ക്ഷയജസ്വരഭേദലക്ഷണം.

൭. ധൂമായതീവ വാക് ക്ഷയകൃതേ ക്ഷയമാപ്നുയാച്ച
വാഗേഷ ചാപി ഹതവാക് പരിവർജ്ജനീയഃ

സ്വരഭേദം ക്ഷയജമായാൽ വാക്കു പുകഞ്ഞു പുറപ്പെടുകയും ക്ഷയിക്കയും ചെയ്യും. വാക്കു ക്ഷയിക്ക ഹേതുവായിട്ടു സംസാരിപ്പാൻ അശക്തനായി ഭവിക്കും. ഈ സ്വരഭേദരോഗിയെ വർജ്ജിക്കേണ്ടതാകുന്നു-

### മേദസ്സ്വരഭേദലക്ഷണം.

അന്തർഗ്ഗതസ്വരമലക്ഷ്യപദം ചിരേണ
മേദോന്വയാദ്വദതി ദിഗ്ദ്ധഗളസ്തൃഷാർത്തഃ

മേദോവൃദ്ധി ഹേതുവായിട്ടുണ്ടാകുന്ന സ്വരഭേദമുള്ളവന്റെ ഒച്ച പുറത്തു പുറപ്പെടുകയില്ല. അവൻ പറഞ്ഞാൽ അക്ഷരങ്ങൾ തിരിച്ചറിവാൻ പ്രയാസമുണ്ടാകും. തൊണ്ടയിൽ കഫമൊ മേദസ്സോ തേച്ചിരിക്കുന്ന എന്ന തോന്നലും ദാഹവുമുണ്ടാകും.

### അസാദ്ധ്യലക്ഷണം.

൮. ക്ഷീണസ്യ വൃദ്ധസ്യ കൃശസ്യ വാപി
ചിരോത്ഥിതോ യശ്ച സഹോപജാതഃ
മേദസ്വിനഃ സർവ്വസമുത്ഭവശ്ച
സ്വരാമയോ യോ ന സ സിദ്ധിമേതി.

ബലമില്ലാത്തവർക്കും വൃദ്ധന്മാർക്കും ഇളംസന്ധിയുള്ളവർക്കും ഉണ്ടാകുന്ന സ്വരഭേദവും ഏറെ കാലമായതിന്റെശേഷം വളരെനാൾ കഴിഞ്ഞതായ സ്വരഭേദവും ജനനത്തിങ്കലുള്ള സ്വരഭേദവും മേദോവൃദ്ധിഹേതുവായിട്ടുണ്ടായ സ്വരഭേദവും സന്നിപാതജമായ സ്വരഭേദവും അസാദ്ധ്യങ്ങളാകുന്നു. ഇവിടെ സഹോപജാതഃ എന്നുള്ളതിന്നു മേദോപജാതഃ എന്നു പാഠാന്തരമുണ്ട്. ആ പക്ഷത്തിൽ മേദസ്സെന്ന രോഗം ഹേതുവായിട്ടുണ്ടായ സ്വരഭേദമെന്നു അറിഞ്ഞുകൊള്ളണം.

ഇതി കേശവദേശികകൃതൌ സാരചന്ദ്രികാഖ്യായാം
മാധവനിദാനവ്യാഖ്യായാം സ്വരഭേദനിദാനം

സമാപ്തം.

—

# അരോചകനിദാനം.

---

൧. വാതാദിഭിശ്ശോകഭയാതിലോഭ
ക്രോധൈർമനോഘ്നാശനരൂപഗന്ധൈഃ
അരോചകാസ്സ്യുഃ പരിഹൃഷ്ടദന്തഃ
കഷായവക്ത്രശ്ച മതോനിലേന.

അരോചകം വാതംകൊണ്ടും പിത്തംകൊണ്ടും കഫംകൊണ്ടും സന്നിപാതംകൊണ്ടും ശോകം, ഭയം, അതിലോഭം, ക്രോധം, മനസ്സിന്നു അഹിതമായിരിക്കുന്ന ഭക്ഷണം, അപ്രകാരമുള്ള ഗന്ധം ഇവയെക്കൊണ്ടും ഉണ്ടാകുന്നതുകൊണ്ട് അഞ്ചു വിധമാകുന്നു. ശോകം മുതലായവയെക്കൊണ്ടുണ്ടാകുന്ന അരോചകം ആഗന്തുവാകുന്നു. വാതംകൊണ്ടുള്ള അരോചകത്തിന്നു പല്ലുപുളിക്കും. വായ്, ചവർപ്പുരസത്തോടുകൂടിയിരിക്കും.

## പിത്താരോചകത്തിന്റെയും കഫാരോചകത്തിന്റെയും ലക്ഷണം.

൨. കട്വമ്ലമുഷ്ണം വിരസഞ്ച പൂതി പിത്തേന വിദ്യാല്ലവണഞ്ച വക്ത്രം
മാധുര്യപൈച്ഛില്യഗുരുത്വശൈത്യ വിബദ്ധസംബദ്ധയുതം കഫേന.

പിത്തജമായ അരോചകത്തിന്നു വായ് കയ്പും പുളിപ്പും ഉഷ്ണത്തോടും വിരസതയോടും ദുർഗ്ഗന്ധത്തോടുകൂടിയും ഇരിക്കും. ഇവിടത്തെ കടുശബ്ദം തിക്തവാചിയാണെന്നു വിദ്വാൻ പറയുന്നു. "പിത്താത്തിക്തമാസ്യം വിദ്യാൽ" പിത്തം ഹേതുവായിട്ടുള്ള അരോചകത്തിന്നു വായിൽ കയ്പുരസവും ചൂടും ഉണ്ടാകും. ഇതാകുന്നു വിദ്വദ്വചനം. കഫം ഹേതുവായിട്ടുള്ള അരോചകത്തിന്നു വായ്, ലവണരസത്തോടുകൂടിയും മധുരിപ്പും പശയുള്ളതായിട്ടും കനത്തിട്ടും തണുത്തിട്ടും അരുചിയോടും കഫത്തോടുംകൂടിയും ഇരിക്കും.

## ശോകാദ്യരോചകലക്ഷണം.

൩. അരോചകേ ശോകഭയാതിലോഭ
ക്രോധാദ്യഹൃദ്യാശുചിഗന്ധജേ സ്യാത്
സ്വാഭാവികഞ്ചാസ്യമഥാരുചിശ്ച
ത്രിദോഷജേ നൈകരസം ഭവേത്തു

ശോകം ഹേതുവായിട്ടും ഭയം ഹേതുവായിട്ടും അതിലോഭം ഹേതുവായിട്ടും ക്രോധം ഹേതുവായിട്ടും ഘ്രാണേന്ദ്രിയത്തിന്നു അഹിതങ്ങളായ പദാർത്ഥങ്ങളുടേയും അശുചിപദാർത്ഥങ്ങളുടേയും ഗന്ധം ഹേതുവായിട്ടും ഉണ്ടാകുന്ന അരോചകമുള്ളവന്റെ മുഖം സ്വാഭാവികമായിരിക്കും. (വായിലെ രസത്തിന്നു യാതൊരു ഭേദവും ഉണ്ടാകയില്ലെന്നു സാരം) ത്രിദോഷജമായ അരോചകത്തിന്നു അരുചിയും മേൽപറഞ്ഞ എല്ലാരസങ്ങളും ഉണ്ടാകും. വാതം ഹേതുവായിട്ടുള്ള അരോചകത്തിന്നു ഹൃദയത്തിങ്കൽ വേദനയുണ്ടാകും. പിത്തം ഹേതുവായിട്ടുള്ള അരോചകത്തിന്നു വളരെ തണ്ണീർദാഹവും ചൂടും മോഹവുമുണ്ടാകും. കഫം ഹേതുവായിട്ടുള്ള അരോചകത്തിന്നു കഫത്തെ തുപ്പും. ത്രിദോഷജമായ അരോചകത്തിന്നു വളരെ വേദനയുണ്ടാകും. ആഗന്തുകമായിരിക്കുന്ന അരോചകത്തിന്നു മനസ്സിന്നു വ്യാകുലതയും മോഹവും ജഡതയുമുണ്ടാകും. ഭക്ഷിക്കണമെന്നു ആഗ്രഹമുള്ളപ്പോൾ അന്നത്തെ വെറുക്കുന്നതാകുന്നു അരുചി. ആഗ്രഹിക്കപ്പെട്ട പദാർത്ഥങ്ങളെപ്പോലും ഭക്ഷിപ്പാൻ കഴിയാതെയാകുന്നതു അനന്നാഭിലാഷം. അന്നത്തിന്റെ ശ്രവണത്തിങ്കലും സ്മരണത്തിങ്കലും ദർശനത്തിങ്കലും ഗന്ധത്തിങ്കലും സ്പർശനത്തിങ്കലും വെറുപ്പുണ്ടാകുന്നതിന്നു ഭക്തദ്വേഷമെന്നു പേർ. ഇപ്രകാരം അരോചകശബ്ദപ്രകാരം മൂന്നുവിധം രോഗങ്ങളെന്നു ചരകസുശ്രുതവചനങ്ങളിൽ കാണുന്നു. ഇതിനെപ്പറ്റിയുള്ള വ്യാഖ്യാതാക്കന്മാരുടെ അഭിപ്രായത്തെ കൂടി ഇവിടെ ചേർക്കുന്നു. "പ്രക്ഷിപ്തം മുഖേ ചാന്നം ജന്തോർന്നസ്വദതേ മുഹുഃ അരോചകസ്സവിജ്ഞേയോ ഭക്തദ്വേഷമതശ്ശൃണു ചിന്തയിത്വാ തു മനസാ ദൃഷ്ട്വാ ശ്രുത്വാപി ഭോജനം ദ്വേഷമായാതി യോ ജന്തുർഭക്തദ്വേഷസ്സ

൧൨. പ്രച്ഛർദ്ദയേദ്ദുഷ്ടമിവാതിവേഗാ
ത്തയാർദ്ദിതശ്ചാശുവിനാശമേതി.

എപ്പോൾ വായു ദോഷകോപത്തോടുകൂടിയിരിക്കുന്നവന്റെ മലം, വിയർപ്പ്, മൂത്രം, ജലം ഇവയെ വഹിച്ചിരിക്കുന്ന സ്രോതസ്സുകളെ തടുത്തു അധികമായി വർദ്ധിച്ചിരിക്കുന്നതായ പിത്തത്തെയോ കഫത്തെയോ ഇളക്കി മേല്പോട്ടു പുറപ്പെടുന്നുവോ അപ്പോൾ അവന്റെ കോഷ്ഠത്തിൽനിന്നു മലമൂത്രങ്ങളുടെ ഗന്ധവർണ്ണങ്ങളോടുകൂടിയ ഛർദ്ദിയുണ്ടാകും. തണ്ണീർദാഹം, ശ്വാസം, ഇക്കിൾ ഇവയുമുണ്ടാകും. വളരെ വേഗത്തോടുകൂടി പിന്നെയും പിന്നെയും ഛർദ്ദിക്കയും ചെയ്യും. ഛർദ്ദിക്കപ്പെട്ടതു ദുഷിച്ചതായിരിക്കും. ഈ ഛർദ്ദിയാൽ പീഡിതനായിരിക്കുന്നവൻ ഉടനെ മരണത്തെ പ്രാപിക്കും.

ആഗന്തുകഛർദ്ദിലക്ഷണം.

ബീഭത്സജാദൌഹൃദജാമജാ ച
അസാത്മ്യജാ ച ക്രിമിജാ ച യാ ഹി
൧൩. സാ പഞ്ചമീ താം ച വിഭാവയേച്ച
ദോഷോച്ഛ്രയേണൈവ യഥോക്തമാദൌ.

അറപ്പു തോന്നുന്നതായ പദാർത്ഥങ്ങളെ ദർശിക്കയോ ഭക്ഷിക്കയോ ചെയ്ക ഹേതുവായിട്ടും ഗർഭം ഹേതുവായിട്ടും അജീർണ്ണം ഹേതുവായിട്ടും അസാത്മ്യസേവനം ഹേതുവായിട്ടും ക്രിമി ഹേതുവായിട്ടും ഉണ്ടാകുന്നതായ ഛർദ്ദി അഞ്ചാമത്തതാകുന്നു. എന്നാൽ അതിന്റെ ദോഷഭേദപ്രകാരം മുമ്പു അതാതുദോഷങ്ങൾക്കു പറഞ്ഞ ലക്ഷണങ്ങൾകൊണ്ടു അറിഞ്ഞുകൊള്ളണം.

ക്രിമിഛർദ്ദിലക്ഷണം

൧൪. ശൂലഹൃല്ലാസബഹുലാ ക്രിമിജാ ച വിശേഷതഃ
ക്രിമിഹൃദ്രോഗലിംഗേന ലക്ഷണേന ച ലക്ഷിതാ.

ക്രിമിഹേതുവായിട്ടുണ്ടാകുന്ന ഛർദ്ദിക്കു വയറ്റിൽ അധികമായ വേദനയും ഓക്കലിപ്പും ഉണ്ടാകും. ക്രിമികൾ ഹേതുവായിട്ടുണ്ടാകുന്ന ഹൃദ്രോഗത്തിന്റെ ലക്ഷണങ്ങളുമുണ്ടാം.

സാദ്ധ്യാസാദ്ധ്യലക്ഷണം.

൧൫. ക്ഷീണസ്യയാഛർദ്ദിരതിപ്രസക്താ
സോപദ്രവാശോണിതപൂയയുക്താ
സചന്ദ്രികാംതാംപ്രവദേദസാദ്ധ്യാം
സാദ്ധ്യാംചികിത്സേന്നിരുപദ്രവാംച.

ക്ഷീണനായിരിക്കുന്നവന്നു കാസശ്വാസാദ്യുപദ്രവങ്ങളോടുകൂടി എല്ലായ്പ്പോഴുമുള്ള ഛർദ്ദി അസാദ്ധ്യമാകുന്നു. എന്നാൽ ഛർദ്ദിക്കപ്പെട്ടതിൽ രക്തവും പഴുപ്പും മയിൽപീലിയുടെ കണ്ണുപോലെ ഇരിക്കുന്ന കണ്ണുകൂടി ഉണ്ടായിരിക്കണം. കാസശ്വാസാദ്യുപദ്രവങ്ങളോടുകൂടാത്തതായ ഛർദ്ദി സാദ്ധ്യമാകയാൽ അതിന്നു ചികിത്സിക്കേണ്ടതാകുന്നു. താഴെപ്പറയുന്ന ശ്ലോകംകൊണ്ടു ഛർദ്ദിയുടെ ഉപദ്രവങ്ങളെ അറിഞ്ഞുകൊള്ളണം. കാസശ്വാസജ്വരഹിക്കാതൃഷ്ണാവൈചിത്ത്യമേവച ഹൃദ്രോഗസ്തമകശ്ചൈവ ജ്ഞേയാശ്ഛർദ്ദേരുപദ്രവാഃ ചുമ, ശ്വാസം, പനി, ഇക്കിൾ, തണ്ണീർദാഹം, തലതിരിച്ചിൽ, ഹൃദ്രോഗം, കണ്ണിരുട്ടിയടയ്ക്കുക ഇതുകൾ ഛർദ്ദിയുടെ ഉപദ്രവങ്ങളാകുന്നു.

ഇതി കേശവദേശികകൃതൌ സാരചന്ദ്രികാഖ്യായാം
മാധവനിദാനവ്യാഖ്യായാം ഛർദ്ദിനിദാനം

സമാപ്തം.

## (൨൦) ഉന്മാദഭൂതോന്മാദനിദാനം

൧. ഏകൈകശസ്സർവ്വശശ്ച ദോഷൈരത്യർത്ഥമൂർച്ഛിതൈഃ
മാനസേന ച ദുഃഖേന സ ച പഞ്ചവിധോ മതഃ

൨. വിഷാദ്ഭവതി ഷഷ്ഠശ്ച യഥാസ്വം തത്ര ഭേഷജം
സ ചാപ്രവൃദ്ധസ്തരുണോ മദസംജ്ഞാം ബിഭർത്തി ച.

വാതാദിദോഷങ്ങൾ വർദ്ധിച്ചു വഴിതെറ്റി നടന്നു മനസ്സിനെ വഹിച്ചിരിക്കുന്ന നാഡികളിൽ ചെന്നു മനോവിഭ്രമത്തെ ഉണ്ടാക്കുന്നു. മനസ്സംബന്ധിയായ ഈ വ്യാധിക്കുന്മാദമെന്നു പേർ പറയപ്പെടുന്നു. ഉന്മാദം ചിത്തവിഭ്രമം എന്നു "ഉന്മദേശ്ചിത്തവിഭ്രമെ" എന്നുള്ള ആഖ്യാതവചനംകൊണ്ടും ഗ്രഹിക്കാം. "മനോബുദ്ധിസംജ്ഞാജ്ഞാനസ്മൃതിഭക്തിശീലചേഷ്ടാചാരവിഭ്രമം വിദ്യാദുന്മാദം" എന്നു ചരകത്തിൽ കാണുന്നതിനാൽ മനസ്സ്, ബുദ്ധി, സംജ്ഞ മുതലായവയ്ക്കെല്ലാം ഭ്രമത്തെ ഉണ്ടാക്കുന്നു എന്നു സിദ്ധിക്കുന്നു. ഇപ്രകാരമിരിക്കുന്ന ഉന്മാദം വാതാദികൾ പ്രത്യേകം കോപിക്കകൊണ്ടും അവ മൂന്നുംകൂടി കോപിക്കകൊണ്ടും മനോദുഃഖംകൊണ്ടും അഞ്ചുവിധമുണ്ടാകുന്നു. ആറാമത്തേതു വിഷംകൊണ്ടുണ്ടാകുന്നതാകുന്നു. ഇവിടെ ദോഷകോപത്തെ അറിഞ്ഞു വേണ്ടുംവണ്ണം ഔഷധം പ്രയോഗിക്കേണ്ടതു. ഇതു അധികം വർദ്ധിക്കുന്നതിനുമുമ്പു മദസംജ്ഞയെ വഹിക്കുന്നു.

### സാമാന്യഹേതുവും സംപ്രാപ്തിയും.

൩. വിരുദ്ധദുഷ്ടാശുചിഭോജനാനി
പ്രധർഷണം ദേവഗുരുദ്വിജാനാം
ഉന്മാദഹേതുർഭയഹർഷപൂർവ്വോ
മനോഭിഘാതോ വിഷമാശ്ച ചേഷ്ടാഃ

൪. തൈരല്പസത്വസ്യ മലാഃ പ്രദുഷ്ടാ
ബുദ്ധേർന്നിവാസം ഹൃദയം പ്രദൂഷ്യ
സ്രോതാംസ്യധിഷ്ഠായ മനോവഹാനി
പ്രമോഹയന്ത്യാശു നരസ്യ ചേതഃ

വിരുദ്ധങ്ങളായും ദുഷ്ടങ്ങളായും അശുചിയായും ഇരിക്കുന്ന അന്നപാനങ്ങളെ ഉപയോഗിക്ക ഹേതുവായിട്ടും പൂജ്യന്മാരായിരിക്കുന്ന ദേവഗുരുദ്വിജന്മാരെ പരിഭവിപ്പിക്ക ഹേതുവായിട്ടും ഭയംകൊണ്ടും സന്തോഷംകൊണ്ടും ഉണ്ടാകുന്ന ബുദ്ധിഭ്രമം ഹേതുവായിട്ടും ശരീരംകൊണ്ടും വാക്കുകൊണ്ടും വിഷമമായി പ്രവർത്തിക്കുക ഹേതുവായിട്ടും അല്പമായ സത്വഗുണത്തോടുകൂടിയവന്റെ വാതാദിദോഷങ്ങൾ ദുഷിച്ചു ബുദ്ധിയുടെ ഇരിപ്പിടമായ ഹൃദയത്തിൽ ചെന്നു അതിനെയും ദുഷിപ്പിച്ചു മനസ്സിന്റെ ആധാരങ്ങളായിരിക്കുന്ന സ്രോതസ്സുകളിൽ വ്യാപിച്ചു പെട്ടെന്നവ മനസ്സിനെ മോഹിപ്പിക്കുന്നു. ഉന്മാദത്തെ ഉണ്ടാക്കുന്നു എന്നു സാരം.

### സാമാന്യലക്ഷണം.

൫. ധീവിഭ്രമസ്സത്വപരിപ്ലവശ്ച
പര്യാകുലാദൃഷ്ടിരധീരതാ ച
അബദ്ധവാക്ത്വം ഹൃദയം ച ശൂന്യം
സാമാന്യമുന്മാദഗദസ്യ ലിംഗം.

ബുദ്ധിഭ്രമം, മനസ്സിന്റെ ഇളക്കം, കണ്ണിന്റെ അധികമായ പരവശത, ധൈര്യമില്ലായ്ക, അസംബന്ധവാക്കു, ചിത്തനാശം, ഇവയൊക്കെയും ഉന്മാദത്തിന്റെ സാമാന്യലക്ഷണങ്ങളാകുന്നു.

### വാതോന്മാദലക്ഷണം.

൬. രൂക്ഷാല്പശീതാന്നവിരേകധാതു
ക്ഷയോപവാസൈരനിലോതിവൃദ്ധഃ

യാതൊരുത്തനു വാക്കും പരാക്രമവും ശക്തിയും കർമ്മവും ശാസ്ത്രജ്ഞാനവും ശാസ്ത്രാർത്ഥനിശ്ചയവും സ്മൃതി മുതലായവയുടെ ഗ്രഹണവും മനുഷ്യധർമ്മമല്ലാതെ കാണപ്പെടുന്നുവോ അവനു ഗ്രഹബാധയായ ഉന്മാദമുണ്ടെന്നു പറയണം. ഉന്മാദം തുടങ്ങുന്നതു ഇന്നകാലത്താണെന്നു നിശ്ചയമില്ലാതെയുമിരിക്കും.

### ദേവഗ്രഹപീഡിതലക്ഷണം.

൧൪. സന്തുഷ്ടഃ ശുചിരതിദിവ്യമാല്യഗന്ധോ
നിസ്തന്ദ്രീരവിതഥസംസ്കൃതപ്രഭാഷീ
തേജസ്വീ സ്ഥിരനയനോ വരപ്രദാതാ
ബ്രഹ്മണ്യോ ഭവതി നരഃ സ ദേവജുഷ്ടഃ

ദേവഗ്രഹണം ബാധിക്കുമ്പോൾ സന്തോഷവും ശുദ്ധിയും ഏററവും ദിവ്യമായിരിക്കുന്ന മാല്യത്തിന്റെ ഗന്ധംപോലെ ഇരിക്കുന്ന ഗന്ധവും ഉറക്കമില്ലായ്കയും സത്യം പറകയും സംസ്കൃതം സംസാരിക്കയും തേജസ്സും കണ്ണുകൾ മിഴിയ്ക്കായ്കയും വരത്തെ കൊടുക്കയും ബ്രാഹ്മണനിൽ ഭക്തിയും ഉണ്ടാകും.

### അസുരഗ്രഹപീഡിതലക്ഷണം.

൧൫. സംസ്വേദീ ദ്വിജഗുരുദേവദോഷവക്താ
ജിഹ്മാക്ഷോ വിഗതഭയോ വിമാർഗ്ഗദൃഷ്ടിഃ
സന്തുഷ്ടോ ന ഭവതി ചാന്നപാനജാതൈഃ
ദുഷ്ടാത്മാ ഭവതി സ ദേവശത്രുജുഷ്ടഃ

അസുരഗ്രഹത്താൽ പീഡിക്കപ്പെട്ടവന്റെ ലക്ഷണം വിയർപ്പോടു കൂടിയിരിക്ക, ബ്രാഹ്മണരുടെയും ഗുരുക്കന്മാരുടെയും ദേവന്മാരുടെയും ദോഷങ്ങളെ പറക, കണ്ണുകൾ വളഞ്ഞിരിക്ക, ഭയമില്ലായ്ക, കണ്ണുകൾ മാർഗ്ഗത്തിൽ നിന്നു തെററുക, അന്നപാനങ്ങൾ എത്ര ഉപയോഗിച്ചാലും തൃപ്തിയില്ലാതിരിക്ക, ദുർബ്ബുദ്ധിയായിരിക്ക ഇവയാകുന്നു.

### ഗന്ധർവ്വഗ്രഹപീഡിതലക്ഷണം.

൧൬. ഹൃഷ്ടാത്മാ പുലിനവനാന്തരോപസേവീ
സ്വാചാരഃ പ്രിയപരിഗീതഗന്ധമാല്യഃ
നൃത്യൻ വൈ പ്രഹസതി ചാരു ചാല്പശബ്ദം
ഗന്ധർവ്വഗ്രഹപരിപീഡിതോ മനുഷ്യഃ

ഗന്ധർവ്വഗ്രഹത്താൽ പീഡിക്കപ്പെട്ടവന്റെ ലക്ഷണം മനസ്സന്തോഷത്തോടു കൂടിയിരിക്ക, മണൽത്തിട്ടകളിലും വനമദ്ധ്യത്തിലും സഞ്ചരിക്ക, സദാചാരത്തോടുകൂടിയിരിക്ക, പാട്ടിലും ഗന്ധമാല്യങ്ങളിലും പ്രിയമുണ്ടാക, നൃത്തംചെയ്ക, ചിരിക്ക, മനോഹരമായും അല്പമായും സംസാരിക്ക ഇവയാകുന്നു.

### യക്ഷഗ്രഹപീഡിതലക്ഷണം.

൧൭. താമ്രാക്ഷഃ പ്രിയതനുരക്തവസ്ത്രധാരീ
ഗംഭീരോ ദ്രുതഗതിരല്പവാക് സഹിഷ്ണുഃ
തേജസ്വീ വദതി ച കിം ദദാമി കസ്മൈ
യോ യക്ഷഗ്രഹപരിപീഡിതോ മനുഷ്യഃ

യക്ഷഗ്രഹം ഗ്രഹിച്ചാൽ കണ്ണുകൾ ചുവപ്പുള്ളതായിരിക്കും ശോഭനമായും സൂക്ഷ്മമായും ഇരിക്കുന്ന ചുവന്ന വസ്ത്രത്തെ ധരിക്കശീലമായിരിക്കും. ഗാംഭീര്യത്തോടുകൂടിയുമിരിക്കും. വേഗത്തിൽ നടക്കും, അല്പമായി സംസാരിക്കും ക്ഷമയും തേജസ്സുമുണ്ടാകും. ഞാൻ ആൎക്കായിക്കൊണ്ടു എന്തിനെ കൊടുക്കേണ്ടു എന്നു പറഞ്ഞുകൊണ്ടിരിക്കും.

## അപസ്മാരനിദാനം.

---

൧. തമഃപ്രവേശസ്സംരംഭോ ദോഷോദ്രേകഹതസ്മൃതേഃ
അപസ്മാര ഇതി ജ്ഞേയോ ഗദോ ഘോരശ്ചതുർവ്വിധഃ

വാതാദിദോഷങ്ങൾ കോപിച്ചു സ്മരണയെ നശിപ്പിക്കുമ്പോൾ ഇരുട്ടിൽ അകപ്പെട്ടപോലെ തോന്നുകയും കണ്ണുകൾ ഉരുളുകയും കൈകാലുകൾ അങ്ങുമിങ്ങും എടുത്തിടുകയും ചെയ്യും. ഈ രോഗം അപസ്മാരമെന്നറിയണം. ഭയങ്കരമായ ഈ വ്യാധി വാതം ഹേതുവായിട്ടും പിത്തം ഹേതുവായിട്ടും കഫം ഹേതുവായിട്ടും സന്നിപാതം ഹേതുവായിട്ടും ഉണ്ടാകുന്നതാകയാൽ നാലുവിധമാകുന്നു.

### പൂർവ്വരൂപം.

൨. ഹൃൽകമ്പശ്ശൂന്യതാ സ്വേദോ ധ്യാനം മൂർച്ഛാ പ്രമൂഢതാ
നിദ്രാനാശശ്ച തസ്മിംശ്ച ഭവിഷ്യതി ഭവത്യഥ

അപസ്മാരം ഉണ്ടാവാൻ ഭാവിക്കുമ്പോൾ ഹൃദയം വിറയ്ക്കുക ഹൃദയത്തിനു ശൂന്യത തോന്നുക, വിയർക്കുക ചിന്തയുണ്ടാക മനസ്സും ഇന്ദ്രിയങ്ങളും മോഹിക്കുക; ഉറക്കമില്ലായ്ക ഈ ലക്ഷണങ്ങൾ ഉണ്ടാകും.

### വാതാപസ്മാരലക്ഷണം.

൩. കമ്പതേ പ്രദശേദ്ദന്താൻ ഫേനോദ്വാമീ ശ്വസിത്യപി
പരുഷാരുണകൃഷ്ണാനി പശ്യേദ്രൂപാണി ചാനിലാൽ.

വാതം ഹേതുവായിട്ടുണ്ടാകുന്ന അപസ്മാരത്തിങ്കൽ വിറയ്ക്കുക പല്ലുകടിക്കുക നുരയെ ഛർദ്ദിക്കുക ദീർഘശ്വാസം വിടുക രൂപങ്ങളെ പരുപരത്തിട്ടും ചുവന്നിട്ടും കറുത്തിട്ടും കാണുക തലയെ [illegible] വല്ലതും തല്ലുക കറുത്ത മനുഷ്യൻ ഓടിവരുന്നു എന്നു തോന്നുക ഇവയുണ്ടാകും.

### പിത്താപസ്മാരലക്ഷണം.

൪. പീതഫേനാംഗവക്ത്രാക്ഷഃ പീതാസൃഗ്രൂപദർശകഃ
സതൃഷ്ണോഷ്ണാനലവ്യാപ്തലോകദർശീ ച പൈത്തികഃ

പിത്തം ഹേതുവായിട്ടുണ്ടാകുന്ന അപസ്മാരത്തിനു വായിൽനിന്നു പുറപ്പെടുന്ന നുരയും ദേഹവും മുഖവും കണ്ണുകളും മഞ്ഞളിച്ചിരിക്കും സമസ്തവസ്തുക്കളെയും മഞ്ഞളിച്ചും ചുവന്നിട്ടും കാണും തണ്ണീർദ്ദാഹവും ചൂടുമുണ്ടാകും ജഗത്തൊക്കെയും അഗ്നിവ്യാപ്തമായിട്ടു കാണപ്പെടും. മഞ്ഞനിറമുള്ള മനുഷ്യർ ഓടിവരുന്നു എന്നു തോന്നും.

### കഫാപസ്മാരലക്ഷണം.

൫. ശുക്ലഫേനാംഗവക്ത്രാക്ഷഃ ശീതഹൃഷ്ടാംഗജോ ഗുരുഃ
പശ്യേച്ഛുക്ലാനി രൂപാണി ശ്ലൈഷ്മികോ മുച്യതേ ചിരാൽ

കഫം ഹേതുവായിട്ടുണ്ടാകുന്ന അപസ്മാരത്തിനു വായിൽ നിന്നു പുറപ്പെടുന്നതായ നുരയും ദേഹവും മുഖവും കണ്ണുകളും വെളുത്തിരിക്കും ശരീരം തണുപ്പോടും രോമാഞ്ചത്തോടും ഗുരുത്വത്തോടും കൂടിയിരിക്കും സമസ്തവസ്തുക്കളും വെളുത്തിരിക്കുന്നവയായിട്ടു കാണപ്പെടും വെളുത്ത മനുഷ്യർ ഓടിവരുന്നു എന്നു തോന്നും വാതാപസ്മാരത്തിന്റേയും പിത്താപസ്മാരത്തിന്റേയും വേഗം ക്ഷണനേരംകൊണ്ടു വിട്ടുപോകും. ഈ കഫാപസ്മാരത്തിന്റെ വേഗം വളരെനേരംകൊണ്ടേ വിടൂ.

### സന്നിപാതാപസ്മാരലക്ഷണം.

൬. സർവ്വൈരേതൈസ്സമസ്തൈശ്ച ലിംഗൈർജ്ഞേയസ്ത്രിദോഷജഃ
അപസ്മാരസ്സ ചാസാധ്യോ യഃ ക്ഷീണസ്യാനവശ്ച യഃ

സന്നിപാതം ഹേതുവായിട്ടുണ്ടാകുന്ന അപസ്മാരത്തിനു എല്ലാ അപസ്മാരങ്ങളുടേയും ലക്ഷണങ്ങളുണ്ടാകും അതു അസാദ്ധ്യമാകുന്നു ക്ഷീണനായുള്ളവനുണ്ടാകുന്ന അപ

വാതം ഗുദത്തിൽ സ്ഥിതിചെയ്യുമ്പോൾ മലമൂത്രങ്ങൾക്കും അധോവായുവിന്നും തടവും വയററിൽവേദനയും വയറുവീർപ്പും അശ്മരി മുതലായ രോഗങ്ങളും കണങ്കാലുകൾ, തുടകൾ, ത്രികങ്ങളിന്റെ താഴത്തെ ഭാഗം, കാലുകൾ, പൃഷ്ഠാസ്ഥികൾ ഇവകൾക്കു വേദനയും ശോഷവും ഉണ്ടാകും.

ആമാശയസ്ഥിതവാതലക്ഷണം

൧൨. രുൿപാർശ്വോദരഹൃന്നാഭേസ്തൃഷ്ണോദ്ഗാരവിഷൂചികാഃ
കാസഃ കണ്ഠാസ്യശോഷശ്ച ശ്വാസശ്ചാമാശയസ്ഥിതേ

ആമാശയത്തിങ്കൽ വാതം കോപിച്ചാൽ പാർശ്വഭാഗങ്ങളിലും വയററിലും ഹൃദയത്തിങ്കലും നാഭിയിങ്കലും വേദന, തണ്ണീർദാഹം, തേട്ടൽ, വിഷൂചിക, ചുമ, തൊണ്ടയുണങ്ങൽ, വായുണങ്ങൽ, ശ്വാസം ഇവയുമുണ്ടാകും.

പക്വാശയസ്ഥിതവാതലക്ഷണം.

൧൩. പക്വാശയസ്ഥോന്ത്രകൂജം ശൂലാടോപൗ കരോതി ച
കൃച്ഛ്രമൂത്രപുരീഷത്വമാനാഹം ത്രികവേദനാം

പക്വാശയത്തിങ്കൽ വായു കോപിച്ചാൽ കുടലിരയ്ക്കുകയും വയററിൽ വേദനയും വയററിൽ പെരുപെരെ എന്ന ശബ്ദവും മൂത്രകൃച്ഛ്രവും മലബന്ധവും വയർവീർപ്പും തണ്ടെല്ലിൽ വേദനയുമുണ്ടാകും.

ശ്രോത്രാദീന്ദ്രിയഗതവാതലക്ഷണം.

൧൪. ശ്രോത്രാദിഷ്വിന്ദ്രിയവധം കുര്യാൽ ക്രുദ്ധഃ സമീരണഃ

ചെവി, കണ്ണ്, മൂക്ക്, മുതലായ ഇന്ദ്രിയങ്ങളിൽ വായു കോപിച്ചാൽ അതാതു ഇന്ദ്രിയങ്ങളെ നശിപ്പിക്കും.

ത്വഗ്ഗതവാതലക്ഷണം.

ത്വഗ്രൂക്ഷാ സ്ഫുടിതാ സുപ്താ കൃശാ കൃഷ്ണാ ച തുദ്യതേ
൧൫. ആതന്യതേ സരാഗാ ച പർവ്വരുൿ ത്വഗ്ഗതേനിലേ

ത്വക്കിങ്കൽ വായു കോപിക്കുകകൊണ്ടു ത്വക്കിന്നു പരുപരുപ്പും പൊട്ടലും തരിപ്പും കൃശതയും കറുപ്പും ഉണ്ടാകും. സൂചികൊണ്ടു കുത്തുന്നതുപോലെയും പരത്തുന്നതുപോലെയും തോന്നും ചുവപ്പും സന്ധികളിൽ വേദനയുമുണ്ടാകും. ചിലർ ത്വക്കിങ്കൽ എന്നതിന്നു രസധാതുവിൽ എന്നു പറയുന്നു.

അസൃഗ്ഗതവാതലക്ഷണം.

൧൬. രുജസ്തീവ്രാഃ സസന്താപാ വൈവർണ്ണ്യം കൃശതാരുചിഃ
ഗാത്രേ ചാരൂംഷി ഭുക്തസ്യ സ്തംഭശ്ചാസൃഗ്ഗതേനിലേ

രക്തത്തിൽ വാതം കോപിക്കുമ്പോൾ സഹിപ്പാൻ പാടില്ലാത്ത വേദനയും ചൂടുനിറപ്പകർച്ചയും കൃശതയും അരുചിയും പുണ്ണുകളും ഭക്ഷണം കഴിഞ്ഞാൽ ശരീരത്തിന്നു സ്തംഭവും ഉണ്ടാകും.

മാംസമേദോഗതവാതലക്ഷണം.

൧൭. ഗുർവ്വംഗം തുദ്യതേത്യർത്ഥം ദണ്ഡമുഷ്ടിഹതം തഥാ
സരുക്ശ്രമിതമത്യർത്ഥം മാംസമേദോഗതേനിലേ

വാതം മാംസമേദസ്സുകളെ ആശ്രയിച്ചുനിന്നു കോപിച്ചാൽ ശരീരത്തിന്നു ഭാരവും ഏററവും കുത്തിനോവും വടികൊണ്ടോ മുഷ്ടികൊണ്ടോ അടിക്കപ്പെട്ടതിനോടു തുല്യമായിട്ടു വേദനയും ഏററവും തളർച്ചയും കൂടിയിരിക്കും.

മജ്ജാസ്ഥികുപിതവാതലക്ഷണം

൧൮. ഭേദോസ്ഥിപർവ്വണാം സന്ധിശൂലം മാംസബലക്ഷയഃ
അസ്വപ്നസ്സന്തതാ രുൿ ച മജ്ജാസ്ഥികുപിതേനിലേ.

വാതം മജ്ജാസ്ഥികളെ ആശ്രയിച്ചുനിന്നു കോപിച്ചാൽ അസ്ഥികൾക്കും മുട്ടുകൾക്കും പിളർച്ചയും സന്ധികളിൽ വേദനയും മാംസത്തിന്നും ബലത്തിന്നും ക്ഷയവും ഉറക്കമില്ലായ്കയും എപ്പോഴും വേദനയും ഉണ്ടാകും.

## (൧൬൦) ശൂലപരിണാമശൂലാന്നദ്രവശൂലനിദാനം

ഉണ്ടാകും മദ്ധ്യാഹ്നത്തിങ്കലും അർദ്ധരാത്രിയിലും അന്നം ദഹിക്കുന്ന സമയവും ശരൽക്കാലത്തിങ്കലും ശീതകാലത്തിങ്കലും വർദ്ധിക്കയും ശീതദ്രവ്യങ്ങളെക്കൊണ്ടും മധുരദ്രവ്യങ്ങളെക്കൊണ്ടുമുള്ള ആഹാരപദാർത്ഥങ്ങളെക്കൊണ്ടും ശമിക്കയും ചെയ്യും.

### കഫശൂലരോഗം.

൧൩. ആനൂപവാരിജകിലാടപയോവികാര
മ്മാംസേക്ഷുപിഷ്ടകൃശരാതിലശഷ്കുലീഭിഃ
അന്യൈർബ്ബലാസജനകൈരപിഹേതുഭിശ്ച
ശ്ലേഷ്മാപ്രകോപമുപഗമ്യകരോതിശൂലം.

൧൪. ഹൃല്ലാസകാസസദനാരുചിസംപ്രസേകൈ
രാമാശയേസ്തിമിതകോഷ്ഠശിരോഗുരുത്വൈഃ
ഭുക്തേസദൈവഹിരുജംകുരുതേതിമാത്രം,
സൂര്യോദയേഥശിശിരേകുസുമാഗമേച.

ആനൂപമാംസം മത്സ്യമാംസം കിലാടം (അല്പം പാലിൽ വളരെ മോരു ചേർത്തുണ്ടാക്കിയതു) കൂർച്ചിക (പാലു പിരിച്ചു അതിൽ മോരു ചേർത്തുണ്ടാക്കിയതു) മോരടം (പാലും മോരും സമമാക്കി ചേർത്തുണ്ടാക്കിയതു) മാംസരസം കരിമ്പിൻനീര; അരിമാവുകൊണ്ടുണ്ടാക്കിയ അപ്പം ശർക്കര എള്ളു ഉഴുന്നു ഇവയെയും കഫക്കരങ്ങളായ മറ്റുള്ള പദാർത്ഥങ്ങളെയും ശീലിക്ക ഹേതുവായിട്ടു കഫം കോപിച്ചു ആമാശയത്തിങ്കൽ വേദനയെയുണ്ടാക്കും. നെഞ്ഞുകലിപ്പു ചുമ തളർച്ച അരുചി വായിൽനിന്നും വെള്ളമൊലിക്ക മന്ദത ഉദരത്തിന്നും ശിരസ്സിന്നും ഗുരുത്വം ഈ ലക്ഷണങ്ങളെ കാണാം. ഭക്ഷണം കഴിക്കുന്ന സമയവും രാവിലെയും ശിശിരകാലത്തിങ്കലും വസന്തകാലത്തിങ്കലും വേദന അധികമായി ഉണ്ടാകും.

### സന്നിപാതശൂലരോഗം.

൧൫. സർവ്വേഷുദോഷേഷുചസർവ്വലിംഗം
വിദ്യാദ്ഭിഷക്സർവ്വഭവംഹിശൂലം
സുകഷ്ടമേനംവിഷവജ്രകല്പം
വിവർജ്ജനീയംപ്രവദന്തിതജ്ഞാഃ

സന്നിപാതംകൊണ്ടുണ്ടാകുന്ന ശൂലരോഗത്തിങ്കൽ എല്ലാ ലക്ഷണങ്ങളും ഉണ്ടായിരിക്കും. വിഷവജ്രങ്ങളോടു തുല്യമായും ഏറ്റവും കഷ്ടമായും ഇരിക്കുന്ന ഈ ശൂലരോഗം വർജ്ജിക്കപ്പെടേണ്ടതാകുന്നു എന്നു വിദ്വാന്മാർ പറയുന്നു.

### ആമശൂലരോഗലക്ഷണം.

൧൬. ആടോപഹൃല്ലാസവമീഗുരുത്വ
സ്തൈമിത്യകാനാഹകഫപ്രസേകൈഃ
കഫസ്യലിംഗേനസമാനലിംഗ
മാമോദ്ഭവംശൂലമുദാഹരന്തി.

ആമശൂലരോഗത്തിന്നു വയററിൽ പെരടപൊട്ട എന്ന ശബ്ദവും നെഞ്ഞുകലിപ്പും ഛർദ്ദിയും ഗുരുത്വവും മന്ദതയും വയർവീർപ്പും വായിൽകൂടി കഫത്തിന്റെ ഗതിയും കഫശൂലരോഗത്തിന്റെ ലക്ഷണങ്ങളോടു തുല്യമായ ലക്ഷണങ്ങളുമുണ്ടാകും.

### ദ്വന്ദ്വശൂലലക്ഷണം.

൧൭. ബസ്തൌഹൃത്പാർശ്വപൃഷ്ഠേഷു സശൂലഃകഫവാതികഃ
കുക്ഷൌഹൃന്നാഭിമദ്ധ്യേഷു സശൂലഃകഫപൈത്തികഃ.

൧൮. ദാഹജ്വരകരോഘോരോ വിജ്ഞേയോവാതപൈത്തികഃ

കഫവാതങ്ങൾ കൊണ്ടുണ്ടാകുന്ന ശൂലരോഗത്തിന്നു വസ്തിയിലും ഹൃദയത്തിലും പാർശ്വങ്ങളിലും പൃഷ്ഠത്തിലും വേദനയുണ്ടാകും. കഫപിത്തങ്ങൾ കൊണ്ടുണ്ടാകുന്ന ശൂല

## (൩൨) മൂത്രകൃച്ഛ്രനിദാനം

### വാതമൂത്രകൃച്ഛ്രലക്ഷണം.

൧. തീവ്രാൎത്തിരുഗ്വംക്ഷണവസ്തിമേഢ്രേ
സ്വല്പംമുഹുൎമ്മൂത്രയതീഹവാതാൽ

വാതംകൊണ്ടുണ്ടാകുന്ന മൂത്രകൃച്ഛ്രത്തിന്ന് ഒടികളിലും വസ്തിപ്രദേശത്തിലും ലിംഗത്തിലും തീവ്രമായിരിക്കുന്ന വേദനയോടുകൂടി പിന്നെയുംപിന്നെയും അല്പാല്പമായിട്ടു മൂത്രം പോകും.

### പിത്തമൂത്രകൃച്ഛ്രലക്ഷണം.

പീതംസരക്തംസരുജംസദാഹം
കൃച്ഛ്രംമുഹുൎമ്മൂത്രയതീഹപിത്താൽ.

പിത്തംകൊണ്ടുണ്ടാകുന്ന മൂത്രകൃച്ഛ്രത്തിൽ മൂത്രം മഞ്ഞളിച്ചിട്ടും രക്തത്തോടുംവേദനയോടും ചുട്ടെരിച്ചിലോടും പ്രയാസത്തോടുംകൂടി പിന്നെയുംപിന്നെയും പോകും.

### കഫമൂത്രകൃച്ഛ്രലക്ഷണം.

൨. വസ്തേസ്സലിംഗസ്യഗുരുത്വശോഫൌ
മൂത്രംസപിച്ഛംകഫമൂത്രകൃച്ഛ്രേ

കഫംകൊണ്ടുണ്ടാകുന്ന മൂത്രകൃച്ഛ്രത്തിന്ന് ലിംഗത്തിന്മേലും വസ്തിയിലും കനവും നീരുമുണ്ടാകും. മൂത്രം കൊഴുത്തിട്ടും കടച്ചിലോടുകൂടിയും പോകും.

### സന്നിപാതമൂത്രകൃച്ഛ്രലക്ഷണം.

സൎവ്വാണിരൂപാണിതുസന്നിപാതാൽ
ഭവന്തിതൽകൃച്ഛ്രതമംഹികൃച്ഛ്രം

മൂത്രകൃച്ഛ്രം മൂന്നുദോഷങ്ങളുംകൂടി കോപിച്ചുണ്ടായതായാൽ മേൽപറയപ്പെട്ട മൂന്നുവക മൂത്രകൃച്ഛ്രങ്ങളുടെയും ലക്ഷണങ്ങൾ സമ്മിശ്രങ്ങളായി കാണപ്പെടും. അതു കഷ്ടസാദ്ധ്യമാകുന്നു.

### ശല്യജമൂത്രകൃച്ഛ്രലക്ഷണം.

൩. മൂത്രവാഹിഷുശല്യേന ക്ഷതേഷ്വഭിഹതേഷുവാ
മൂത്രകൃച്ഛ്രംതദാഘാതാൽ ജായതേഭൃശദാരുണം

൪. വാതകൃച്ഛ്രേണതുല്യാനി തസ്യലിംഗാനിനിൎദ്ദിശേൽ

മൂത്രത്തെ വഹിപ്പിക്കുന്ന സ്രോതസ്സുകളിൽ ശല്യംകൊണ്ടു മുറിവോ ചതവോ സംഭവിച്ചാൽ അതു ഹേതുവായിട്ടു ഭയങ്കരമായ മൂത്രകൃച്ഛ്രമുണ്ടാകും. അതിന്നു വാതമൂത്രകൃച്ഛ്രത്തിന്റെ ലക്ഷണങ്ങളോടു തുല്യങ്ങളായിരിക്കുന്ന ലക്ഷണങ്ങളും കാണപ്പെടും

### പുരീഷമൂത്രകൃച്ഛ്രലക്ഷണം.

ശകൃതസ്തുപ്രതീഘാതാ ദ്വായുൎവ്വിഗുണതാംഗതഃ

൫. ആധ്മാനംവാതശൂലഞ്ച മൂത്രസംഗംകരോതിച

മലത്തിന്റെ തടവു ഹേതുവായിട്ടു വിരുദ്ധനായ വായു വയർവീൎപ്പിനെയും വാതശൂലത്തെയും, മൂത്രതടവിനെയും ഉണ്ടാക്കും.

### അശ്മരീമൂത്രകൃച്ഛ്രലക്ഷണം.

അശ്മരീഹേതുകംപൂൎവ്വം മൂത്രകൃച്ഛ്രമുദാഹൃതം

വായു വസ്തിയുടെ ദ്വാരത്തെ ശോഷിപ്പിച്ചു മൂത്രത്തെ പിത്തത്തോടുകൂടിയോ, കഫത്തോടുകൂടിയോ ശുക്ലത്തോടുകൂടിയോ ഉണക്കിത്തീൎക്കുന്നതാകുന്നു അശ്മരി- ആ അശ്മരി ഹേതുവായിട്ടു മൂത്രകൃച്ഛ്രമുണ്ടാകും. അതിന്നു അശ്മരീമൂത്രകൃച്ഛ്രമെന്നു പേർ.

### ശുക്ലജമൂത്രകൃച്ഛ്രലക്ഷണം.

൬. ശുക്രേദോഷൈരുപഹതേ മൂത്രമാൎഗ്ഗേവിധാവിതേ
സശുക്ലംമൂത്രയേൽകൃച്ഛ്രാ ദ്വസ്തിമേഹനശൂലവാൻ

സികതയോടും ശർക്കരയോടുംകൂടിയ അശ്മരിയുള്ളവന്ന നാഭിയിലും വൃഷണങ്ങളിലും നീരും മൂത്രത്തിന്ന തടവും വേദനകൊണ്ടു പാരവശ്യവും ഉണ്ടായാൽ അവൻ ജീവിക്കയില്ല.

ഇതി കേരളദേശികകൃതൌ സാരചന്ദ്രികാഖ്യാനേ
മാധവനിദാനവ്യാഖ്യാനേ അശ്മരീനിദാനം
സമാപ്തം.

—*—

## പ്രമേഹമധുമേഹപിടകാനിദാനം.

൧. ആസ്യാസുഖം സ്വപ്നസുഖം ദധീനി
ഗ്രാമ്യൌദകാനൂപരസാഃ പയാംസി
നവാന്നപാനം ഗുഡവൈകൃതഞ്ച
പ്രമേഹഹേതുഃ കഫകൃച്ച സർവം.

വളരെനേരം ഇരുന്ന കഴിക്ക, അധികം സുഖമായുറങ്ങുക, തൈര്, ഗ്രാമത്തിലുള്ള ജലം, അനൂപദേശത്തിൽ അധികമായി സഞ്ചരിക്കുന്ന ജന്തുക്കളുടെ മാംസത്തിന്റെ രസം, പാല്, പുതിയധാന്യം, പുതിയഅന്നം പുതിയമദ്യം പഞ്ചസാര ഇവകളേക്കൊണ്ടും കഫകരങ്ങളാകയാൽ പ്രമേഹത്തിന്ന കാരണമായി ഭവിക്കുന്നു.

### സംപ്രാപ്തി.

൨. മേദശ്ച മാംസഞ്ച ശരീരജഞ്ച
ക്ലേദം കഫോ വസ്തിഗതം പ്രദൂഷ്യ
കരോതി മേഹാൻ സമുദീർണ്ണമുഷ്ണൈ
സ്താനേവ പിത്തം പരിദൂഷ്യ ചാപി

൩. ക്ഷീണേഷു ദോഷേഷ്വവകൃഷ്യ ധാതൂൻ
സന്ദൂഷ്യ മേഹാൻ കുരുതേനിലശ്ച

കഫം ശരീരത്തിലുള്ള മെദസ്സിനേയും മാംസത്തേയും ക്ലേദത്തേയും ദുഷിപ്പിച്ചിട്ട വസ്തിയിൽ ചെന്നിട്ട മേഹങ്ങളെ ഉണ്ടാക്കുന്നു. ഉഷ്ണദ്രവ്യങ്ങളെക്കൊണ്ടു കോപിച്ചിരിക്കുന്ന പിത്തവും മെദസ്സിനേയും മാംസത്തേയും ക്ലേദത്തേയും ദുഷിപ്പിച്ചിട്ട വസ്തിയിൽ ചെന്നിട്ട മേഹങ്ങളെ ഉണ്ടാക്കുന്നു. ദോഷങ്ങൾ ക്ഷയിച്ചിരിക്കുമ്പോൾ ധാതുക്കളെ ആകർഷിക്കയും ദുഷിപ്പിക്കയും ചെയ്തിട്ട വസ്തിയെ ആശ്രയിച്ചിട്ട വായുവും മേഹങ്ങളെ ഉണ്ടാക്കുന്നു.

### സംഖ്യാവിവരണവും സാദ്ധ്യാസാദ്ധ്യവിഭാഗവും.

സാദ്ധ്യാഃ കഫോത്ഥാ ദശ പിത്തജാഃ ഷട്
യാപ്യാ ന സാദ്ധ്യാഃ പവനാച്ചതുഷ്കാഃ
൪. സമക്രിയത്വാദ്വിഷമക്രിയത്വാ
ന്മഹാത്യയത്വാച്ച യഥാക്രമന്തേ.

കഫം ഹേതുവായിട്ട പത്തു മേഹങ്ങൾ ഉണ്ടാകുന്നു. പിത്തം ഹേതുവായിട്ട ആറു മേഹങ്ങൾ ഉണ്ടാകുന്നു. വാതം ഹേതുവായിട്ട നാലുമേഹങ്ങൾ ഉണ്ടാകുന്നു. കഫമേഹങ്ങൾ സാദ്ധ്യങ്ങളും പിത്തമേഹങ്ങൾ യാപ്യങ്ങളും വാതമേഹങ്ങൾ അസാദ്ധ്യങ്ങളും ആകുന്നു. കഫമേഹത്തിന്റെ ചികിത്സകൾക്ക വൈഷമ്യമില്ല. പിത്തമേഹത്തിന്റെ ചികിത്സകൾക്ക വൈഷമ്യമുണ്ട്. വാതമേഹം എല്ലാ ധാതുക്കളും ക്ഷയിച്ചിട്ടുണ്ടാകുന്നതാകയാൽ അതു ചികിത്സയെ അതിക്രമിച്ചിരിക്കുന്നതാകുന്നു.

## (൧൩) വൃദ്ധിബ്രദ്ധ്നനിദാനം

ദോഷാസ്രമേദോമൂത്രാന്ത്രൈ സ്സവൃദ്ധിസ്സപ്തധാഗദഃ
൨൦. മൂത്രാന്ത്രജാവപ്യനിലാദ് ധേതുഭേദസ്തുകേവലം

വായു കോപിച്ചു അധോഗതിയായിട്ടു നീരിനേയും വേദനയേയും ഉണ്ടാക്കിക്കൊണ്ടു സഞ്ചരിച്ചു കടികളിൽനിന്നും വൃഷണങ്ങളിലേക്കു ചെന്നു വൃഷണങ്ങളെ വഹിക്കുന്ന നാഡികളെ ഏററവും ദുഷിപ്പിച്ചിട്ടു വൃഷണങ്ങൾക്കു വർദ്ധനയെ ഉണ്ടാക്കുന്നു. ഇതിനു വൃദ്ധിയെന്നു പേർ. അതു വാതംകൊണ്ടും പിത്തംകൊണ്ടും കഫംകൊണ്ടും രക്തംകൊണ്ടും മേദസ്സുകൊണ്ടും മൂത്രംകൊണ്ടും അന്ത്രംകൊണ്ടും ഏഴുവിധമാകുന്നു. മൂത്രവൃദ്ധിയും അന്ത്രവൃദ്ധിയും വാതംകൊണ്ടുണ്ടാകുന്നവയാകുന്നു. അവയുടെ ഹേതുക്കൾക്കുമാത്രം ഭേദമുണ്ടു്.

### വാതവൃദ്ധിലക്ഷണം.

വാതപൂർണ്ണദൃതിസ്പർശോ രൂക്ഷോവാതാദഹേതുരുക്

വാതംകൊണ്ടുണ്ടാകുന്ന വൃദ്ധി, കാററുനിറഞ്ഞതായ തോൽത്തുരുത്തിയിൽ തൊട്ട പോലെയും പരുപരുത്തുമിരിക്കും. അതിനു കാരണംകൂടാതെ വേദനയും ഉണ്ടാകും.

### പിത്തവൃദ്ധിലക്ഷണം.

൨൧. പക്വോദുംബരസങ്കാശഃ പിത്താദ്ദാഹോഷ്മപാകവാൻ

പിത്തംകൊണ്ടുണ്ടാകുന്ന വൃദ്ധി അത്തിപ്പഴത്തോടു തുല്യമായിരിക്കും. ചൂടും പുകച്ചിലും പഴുപ്പുമുണ്ടാകും.

### കഫവൃദ്ധിലക്ഷണം.

കഫാച്ഛീതോഗുരുസ്സ്നിഗ്ദ്ധഃ കണ്ഡൂമാൻകഠിനോല്പരുക്

കഫംകൊണ്ടുള്ള വൃദ്ധി ശീതമായും കനത്തിട്ടും സ്നിഗ്ദ്ധമായിട്ടും ചൊറിയോടും കഠിനത്വത്തോടും അല്പമായ വേദനയോടും കൂടിയുമിരിക്കും.

### രക്തവൃദ്ധിലക്ഷണം.

൨൨. കൃഷ്ണസ്ഫോടാവൃതഃപിത്ത വൃദ്ധിലിംഗശ്ചരക്തതഃ

രക്തംകൊണ്ടുള്ള വൃദ്ധി കറുത്ത പൊള്ളലുകളാൽ വ്യാപ്തപ്പെട്ടതായും പിത്തവൃദ്ധിയുടെ ലക്ഷണങ്ങളോടുകൂടിയുമിരിക്കും.

### മേദോവൃദ്ധിലക്ഷണം.

കഫവന്മേദസാവൃദ്ധി ർമൃദുസ്താലഫലോപമഃ

മേദസ്സുകൊണ്ടുണ്ടാകുന്ന വൃദ്ധി കഫവൃദ്ധിപോലെയും മൃദുവായും പനമ്പഴംപോലെയുമിരിക്കും.

### മൂത്രവൃദ്ധിലക്ഷണം.

൨൩. മൂത്രധാരണശീലസ്യ മൂത്രജസ്സതുഗച്ഛതഃ
അംഭോഭിഃപൂർണ്ണദൃതിവത് ക്ഷോഭംയാതിസരുങ്മൃദുഃ
൨൪. മൂത്രകൃച്ഛ്രമധസ്താച്ച വലയംഫലകോശയോഃ

മൂത്രത്തെ അടക്കിയിരിക്കുക ശീലമുള്ളവനു് ഉണ്ടാകുന്ന മൂത്രവൃദ്ധി ഉണ്ടാകുന്നതു്. അവൻ നടക്കുന്നസമയം വെള്ളംകൊണ്ടു നിറഞ്ഞ തോൽത്തുരുത്തിപോലെ കുലുങ്ങിക്കൊണ്ടിരിക്കും വേദനയോടും മാർദ്ദവത്തോടുംകൂടിയുമിരിക്കും. മൂത്രത്തിനു തടവുണ്ടാകും. വൃഷണങ്ങൾ ചുളുക്കയും ഇടുക്കയും ചെയ്യും.

### അന്ത്രവൃദ്ധിലക്ഷണം.

വാതകോപിഭിരാഹാരൈ ശ്ശീതതോയാവഗാഹനൈഃ
൨൫. ധാരണേരണഭാരാധ്വ വിഷമാംഗപ്രവർത്തനൈഃ
ക്ഷോഭണൈഃക്ഷുഭിതോന്യൈശ്ച ക്ഷുദ്രാന്ത്രാവയവംയദി
൨൬. പവനോവിഗുണീകൃത്യ സ്വനിവേശാദധോനയേൽ
കുര്യാദ്വംക്ഷണസന്ധിസ്ഥോ ഗ്രന്ഥ്യാഭംശ്വയഥുംതദാ

൨൦. ഉപേക്ഷമാണസ്യ ച മുഷ്കവൃദ്ധി
മാധ്മാതബസ്തിപ്രതിമസ്സവായുഃ
പ്രപീഡിതോന്തസ്സ്വനവാൻപ്രയാതി
പ്രധ്മാപയന്നേതിപുനശ്ചമുക്തഃ

൨൧. അന്ത്രവൃദ്ധിരസാദ്ധ്യോയം വാതവൃദ്ധിസമാകൃതി.

വാതകോപകരങ്ങളായ ആഹാരങ്ങൾകൊണ്ടും തണുത്ത വെള്ളത്തിൽ മുങ്ങുകകൊണ്ടും മലമൂത്രാദിവേഗങ്ങളെ തടുക്കുകകൊണ്ടും അവയെ ബലമായി പുറപ്പെടുവിക്കുകകൊണ്ടും ചുമടു ചുമക്കുകകൊണ്ടും അധികമായി വഴിനടക്കുകകൊണ്ടും ശരീരത്തിനു പ്രയാസമുള്ള പ്രവൃത്തികൾകൊണ്ടും മറ്റു വാതകോപകരങ്ങളായ മറ്റു പ്രവൃത്തികൾകൊണ്ടും കോപിച്ചിരിക്കുന്ന വായു കുടലിന്റെ ചെറിയ ഭാഗത്തെ ചുരുക്കി സ്വസ്ഥാനത്തിൽനിന്നു അധോഭാഗത്തിലാക്കി തുടയുടെ സന്ധിയിൽനിന്നിട്ടു മുഴപോലെ ഇരിക്കുന്ന വീക്കത്തെ ഉണ്ടാക്കും. അതിനെ ഉടനെതന്നെ ചികിത്സിച്ചു ശമിപ്പിക്കാതെയിരുന്നാൽ ആ വായു മേൽവയർവീർക്കുക വേദനം, ശൂലം ഇവയോടുകൂടി വൃഷണങ്ങളെ വർദ്ധിപ്പിക്കും. കൈകൊണ്ടു അമർത്തിയാൽ വായു ശബ്ദത്തോടുകൂടി അകത്തേക്കു പോകയും കൈ എടുത്താൽ പിന്നെയും വീർപ്പിക്കുകയും ചെയ്യും. ഇതു ആകൃതികൊണ്ടു വാതവൃദ്ധിപോലെയിരിക്കും; ആ രോഗത്തിനു അന്ത്രവൃദ്ധിയെന്നു പേർ. അസാദ്ധ്യവുമാകുന്നു.

തന്ത്രാന്തരത്തിൽ പറയപ്പെട്ടതായ ബ്രധ്നനിദാനംകൂടി ഇവിടെ ചേർക്കേണ്ടതാവശ്യമാകയാൽ അതുംകൂടി എഴുതുന്നു. “അത്യഭിഷ്യന്ദിഗുർവന്നസേവനാന്നിചയംഗതഃ കരോതിഗ്രന്ഥിവച്ഛോഫം ദോഷോവംക്ഷണസന്ധിഷു ജ്വരശൂലാംഗദാഹാഢ്യം തംബ്രധ്നമിതിനിർദ്ദിശേൽ” ഏറ്റവും കഫസ്രാവമുണ്ടാക്കുന്നവയും ഗുരുത്വമുള്ളവയുമായിരിക്കുന്ന അന്നത്തെ സേവിക്കയാൽ ദുഷിച്ചിട്ടു വർദ്ധിച്ചിരിക്കുന്ന ദോഷം തുടകളുടെ സന്ധികളിൽ മുഴപോലെ വീക്കത്തെയുണ്ടാക്കും. അതു പനി, വേദന, ശരീരത്തിനു തളർച്ച ഇവയോടുകൂടിയിരിക്കും. ആ രോഗത്തിനു ബ്രധ്നമെന്നു പേർ.

ഇതി കേരളദേശികകൃതൌ സാരചന്ദ്രികാഖ്യേന
മാധവനിദാനവ്യാഖ്യാനേ വൃദ്ധിബ്രധ്നനിദാനം സമാപ്തം.

—

## ഗളഗണ്ഡഗണ്ഡമാലാപചീഗ്രന്ഥ്യർബ്ബുദനിദാനം.

൧. നിബദ്ധഃശ്വയഥുര്യസ്യ മുഷ്കവല്ലംബതേഗളേ
മഹാൻവായദിവാഹ്രസ്വോ ഗളഗണ്ഡംതമാദിശേൽ

കഴുത്തിൽ ബന്ധത്തോടുകൂടി വലുതായോ ചെറുതായോ വൃഷണംപോലെ വീക്കങ്ങളായി തൂങ്ങിക്കിടക്കും. അതിനു ഗളഗണ്ഡമെന്നു പേർ. ഗളഗണ്ഡത്തെപ്പറ്റിയുള്ള മറ്റൊരുവന്റെ അഭിപ്രായത്തെക്കൂടി ഇവിടെ ചേർക്കുന്നതു അനുചിതമായി വരികയില്ലല്ലോ. “ഉന്നദ്ധം ശോഫമല്പംവാ ഹനുമന്യാഗളാശ്രയം ലംബമാനംമുഷ്കവദ്വാ ഗളഗണ്ഡം വിനിർദ്ദിശേൽ” താടിയിലോ പിൻകഴുത്തിലോ അരയിലോ കഴുത്തിലോ വലുതായോ ചെറുതായോ വൃഷണംപോലെയുള്ളതായി തൂങ്ങുന്ന നീരിനു ഗളഗണ്ഡമെന്നുപേർ.

ഗളഗണ്ഡത്തിന്റെ സംപ്രാപ്തി.

൨. വാതഃകഫശ്ചാപിഗളേപ്രവൃദ്ധോ
മന്യേചസംശ്രിത്യതഥൈവമേദഃ
കുർവന്തിഗണ്ഡംക്രമശസ്വലിംഗൈഃ
സ്സമന്വിതംതംഗളഗണ്ഡമാഹുഃ

വാതവും കഫവും മേദസ്സും ദുഷിച്ചിട്ടു കഴുത്തിലും കഴുത്തിന്റെ പിൻഭാഗത്തുള്ള ഞരമ്പുകളിലും നിന്നിട്ടു ക്രമേണ അതാതുലക്ഷണങ്ങളോടുകൂടിയ ഗണ്ഡത്തെ (വീക്കം) ഉണ്ടാക്കുന്നു. അതിനെ ഗളഗണ്ഡമെന്നുപറയുന്നു-

## (൧൩൦) സദ്യോവ്രണനിദാനം

ഉത്സന്നാസ്രാവാനാചിതം ച വ്രണം ശല്യമിത്യഭിധീയതെ.

മുഖത്തിലും ചുറ്റിലും തെളിയാത അല്പമായ രക്തം കൂടെക്കൂടിപ്പുറപ്പെടുന്ന ഈ വ്രണം കൊണ്ടു

### സശല്യലക്ഷണം.

൧൩. ശ്യാവം സശോഫം പിടകാചിതം ച
മുഹുർമ്മുഹുശ്ശോണിതവാഹിനം ച
മൃദൂൽഗതം ബുൽബുദതുല്യമാംസം
വ്രണം സശല്യം സരുജം വദന്തി.

കറുത്തനിറമായിട്ടും നീരോടും പിടകകളോടും കൂടിയും രക്തസ്രാവത്തോടും ഉള്ളതായി നീർക്കുമിളപോലെ പൊങ്ങി മാംസത്തോടു കൂടിയിരിക്കുന്ന വ്രണം ശല്യത്തോടുകൂടിയ വ്രണമാകുന്നു എന്നുപറയുന്നു.

### കോഷ്ഠഭേദലക്ഷണം.

൧൪. തച്ചോതിത്ര്യസിതാദീനി ഭിത്വാ വാ പരിഗൃഹ്യ വാ
കോഷ്ഠപ്രതിഷ്ഠിതം ശല്യം കുര്യാദുക്താനുപദ്രവാൻ.

എഴുതലകളെയും കുടൽ ഞരമ്പു മാംസം സന്ധി അസ്ഥി മുതലായവയെ പിളർന്നിട്ടും പരിഗ്രഹിച്ചിട്ടും കോഷ്ഠത്തിൽ ചേർന്നിരിക്കുന്നതായ ശല്യം വയറ്റിൽ പൊട്ടപൊട്ടല് വയർവീർപ്പ് ഇവയെ ഉണ്ടാക്കും. മൂത്രം മലം അന്നം ഇവയെ ആ വ്രണദ്വാരത്തിൽകൂടി പുറപ്പെടുവിക്കയും ചെയ്യും.

### അസാധ്യകോഷ്ഠഭേദം.

൧൫. തത്രാന്തർല്ലോഹിതം പാണ്ഡു ശീതപാദകരാനനം
ശീതോച്ഛ്വാസം രക്തനേത്രമാനദ്ധം ച വിവർജ്ജയേൽ.

അകത്തു രക്തം നിറഞ്ഞിരിക്കുക കാലും കയ്യും മുഖവും വെളുത്തും തണുത്തുമിരിക്കുക ശ്വാസം തണുത്തിരിക്കുക കണ്ണു ചുവന്നിരിക്കുക വയർവീർക്കുക ഇത്ര ലക്ഷണങ്ങളോടുകൂടിയ രോഗിയെ ഉപേക്ഷിക്കണം.

### മർമ്മക്ഷതലക്ഷണം

൧൬. ഭ്രമപ്രലാപഃ പതനം പ്രമോഹോ
വിചേഷ്ടനം ഗ്ലാനിരഥോഷ്ണതാ ച
സ്രസ്താംഗതാ മൂർച്ഛനമൂർദ്ധ്വവാത
സ്തീവ്രാ രുജോ വാതകൃതാശ്ച താസ്താഃ

൧൭. മാംസോദകാഭം രുധിരം ച ഗച്ഛേൽ
സർവേന്ദ്രിയാർത്ഥോപരമസ്തഥൈവ
ദശാർദ്ധസംഖ്യേഷു ഹി വിക്ഷതേഷു
സാമാന്യതോ മർമ്മസു ലിംഗമുക്തം.

മാംസമർമ്മം സിരാമർമ്മം സ്നായുമർമ്മം അസ്ഥിമർമ്മം സന്ധിമർമ്മം ഇത അഞ്ചു മർമ്മങ്ങളിലും മുറിവേറ്റാൽ തലതിരിച്ചിലും പിച്ചുപറകയും വീഴുകയും മോഹാലസ്യവും കൈകാൽ മുതലായവയെ തറയിലിട്ടു തല്ലുകയും തളർച്ചയും ഉഷ്ണവും അവയവങ്ങൾ സ്ഥാനങ്ങളിൽനിന്നു ഇളകിവീഴുന്നുവോ എന്നു തോന്നുകയും ഇന്ദ്രിയങ്ങൾക്കു തളർച്ചയും ഊർദ്ധ്വശ്വാസവും വാതത്താൽ ഉണ്ടാക്കപ്പെട്ടവയായി കഠിനങ്ങളായിരിക്കുന്ന പലവേദനകളും ഉണ്ടാകും. രക്തം മാംസം കഴുകിയ വെള്ളം പോലെയിരിക്കും. ഇന്ദ്രിയങ്ങൾക്കു അതതു വിഷയങ്ങളെ ഗ്രഹിപ്പാൻ ശക്തിയില്ലാതെയുമിരിക്കും.

### മർമ്മവിശേഷവിദ്ധലക്ഷണം

൧൮. സുരേന്ദ്രഗോപപ്രതിമം പ്രഭൂതം
രക്തം സ്രവേത്തൽക്ഷതജശ്ച വായുഃ

വാതമൂത്രപുരീഷാണി ക്രിമയശ്ശുക്രമേവ ച
ഭഗന്ദരാൽ പ്രവർത്തന്തേ നാശയന്തി തമാതുരം

ഭഗന്ദരങ്ങളെല്ലാം ഭയങ്കരങ്ങളും ദുഃഖസാദ്ധ്യങ്ങളുമാകുന്നു. അവയിൽ സന്നിപാതഭഗന്ദരം അസാദ്ധ്യം തന്നെ. ആഗന്തുഭഗന്ദരം വിശേഷിച്ചു അസാദ്ധ്യമാകുന്നു. വായു, മൂത്രം, മലം, കൃമികൾ ശുക്ലം ഇവ ഭഗന്ദരത്തിൽനിന്നും പുറപ്പെടുന്നതായാൽ ആ രോഗി മരിക്കും.

ഇതി കേരളദേശീകൃതായാം സാരചന്ദ്രികാഖ്യായാം
മാധവനിദാനവ്യാഖ്യായാം ഭഗന്ദരനിദാനം
സമാപ്തം.

## (൪൭) ഉപദംശനിദാനം

### ഉപദംശനിദാനം.

൧. ഹസ്താഭിഘാതാന്നഖദന്തഘാതാ
ദധാവനാദത്യുപസേവനാദ്വാ
യോനിപ്രദോഷാച്ച ഭവന്തി ശിശ്നേ
പഞ്ചോപദംശാ വിവിധോപചാരൈഃ

കൈകൊണ്ടു പിടിച്ചുപെരുമാറുക ഹേതുവായിട്ടും നഖദന്തങ്ങൾ പതിക്ക ഹേതുവായിട്ടും കഴുകാതെയിരിക്കയാലും അധികമായി സ്ത്രീസേവ ചെയ്ക ഹേതുവായിട്ടും നിന്ദ്യമായിട്ടും പലതരത്തിലുള്ള യോനിദോഷങ്ങളുള്ള സ്ത്രീസംഗം ചെയ്കയാലും ക്ഷാരജലങ്ങൾകൊണ്ടോ ചൂടുള്ളതായോ ഉള്ള ജലംകൊണ്ടു കഴുകുക ഹേതുവായിട്ടും ബ്രഹ്മചാരിണിയെ പരിഗ്രഹിക്കുക ഹേതുവായിട്ടും ലിംഗത്തിങ്കൽ അഞ്ചുവിധം ഉപദംശങ്ങൾ ഉണ്ടാകുന്നു.

### വാതോപദംശലക്ഷണം.

൨. സതോദഭേദൈഃ സ്ഫുരണൈഃ സകൃഷ്ണൈഃ
സ്ഫോടൈർവ്യവസ്യേൽ പവനോപദംശം

വാതജമായിരിക്കുന്ന ഉപദംശത്തിന്റെ ലക്ഷണം ലിംഗത്തിന്മേൽ കുത്തിനോവുക, പിളർന്നനോവുക, പൊരപൊരക്കുക, തരിപ്പു, കറുത്തനിറത്തോടുകൂടിയ പൊള്ളുകളുണ്ടാക ഇവയാകുന്നു.

### പിത്തോപദംശത്തിന്റെയും രക്തോപദംശത്തിന്റെയും ലക്ഷണം.

പീതൈർബ്ബഹുക്ലേദയുതൈഃ സദാഹൈഃ
പിത്തേന രക്താൽ പിശിതാവഭാസൈഃ
൩. സ്ഫോടൈസ്സകൃഷ്ണൈരതിരക്തസ്രാവം
രക്താത്മകം പിത്തസമാനലിംഗം

പിത്തജമായ ഉപദംശത്തിനു മഞ്ഞളിച്ചും വളരെ നനവോടും ചൂടോടുംകൂടിയും ഇരിക്കുന്ന പൊള്ളുകൾ ഉണ്ടാകും. രക്തജമായ ഉപദംശത്തിനു മാംസംപോലെ ചുവന്നും കറുത്തുമിരിക്കുന്ന പൊള്ളുകൾ ഉണ്ടാകും. രക്തം സ്രവിക്കും. പിത്തോപദംശത്തിന്റെ ലക്ഷണങ്ങളും കാണും.

### കഫോപദംശലക്ഷണം

സകണ്ഡുരൈശ്ശോഫയുതൈർമ്മഹത്ഭിഃ
ശുക്ലൈർഘനൈസ്സ്രാവയുതൈഃ കഫേന

കഫജമായ ഉപദംശത്തിനു ചൊറിച്ചിലോടും വീക്കത്തോടുംകൂടിയും വലുതായും വെളുത്തു കനത്തുമിരിക്കുന്ന പൊള്ളുകൾ ഉണ്ടാകും. അവയിൽകൂടി ചലവുമൊലിക്കും.

൨൧. തച്ചർമ്മദലമാഖ്യാതം സംസ്പർശാസഹമുച്യതേ

ചർമ്മദലമെന്ന കുഷ്ഠം ചുവന്നിട്ടും വേദനയോടും ചൊറിച്ചിലോടും പൊളകളോടും കൂടിയും തൊട്ടാൽ സഹിച്ചുകൂടാത്തതായിട്ടും ഇരിക്കും.

പാമാകുഷ്ഠലക്ഷണം.

൨൨. സൂക്ഷ്മാ ബഹ്വ്യഃ പിടകാസ്രാവവത്യഃ
പാമേത്യുക്താഃ കണ്ഡൂമത്യസ്സദാഹാഃ

പാമ എന്ന കുഷ്ഠത്തിന്ന ചെറുതായിരിക്കുന്ന കുരുക്കൾ വളരെ ഉണ്ടാകും. അവ പഴുത്തു പൊട്ടിയൊലിക്കും. ചൊറിച്ചിലോടുംചൂടോടുംകൂടിയുമിരിക്കും.

കച്ഛുകുഷ്ഠലക്ഷണം.

സൈവ സ്ഫോടൈസ്തീവ്രദാഹൈരുപേതാ
ജ്ഞേയാ പാണ്യോഃ കച്ഛുരുഗ്രാ സ്ഫിചോശ്ച

മേൽപ്പറയപ്പെട്ട പാമതന്നെ അസഹ്യമായ ചൂടോടും വലിയ പൊളകളോടും കൂടിയിരുന്നാൽ കച്ഛുവാകുന്നു. അതു കയ്പടത്തിലും ആസനത്തിലുംഉണ്ടാകും ചിരങ്ങുമെന്നു

വിസ്ഫോടലക്ഷണം

൨൩. സ്ഫോടാഃ ശ്യാവാരുണാഭാസാ വിസ്ഫോടാസ്സ്യുസ്തനുത്വചഃ

വിസ്ഫോടമെന്ന കുഷ്ഠം കറുപ്പിച്ചും ചുവന്നും ഇരിക്കുന്ന പൊളകളോടും നേർത്ത തൊലിയോടും കൂടിയിരിക്കും.

ശതാരുകുഷ്ഠലക്ഷണം.

രക്തം ശ്യാവം സദാഹാർത്തി ശതാരുസ്സ്യാദ്ബഹുവ്രണം.

ശതാരുസ്സെന്ന കുഷ്ഠം ചുവന്നും കറുത്തിട്ടും ചൂടോടും വേദനയോടും വളരെ വ്രണങ്ങളോടും കൂടിയുമിരിക്കും.

വിചർച്ചികാകുഷ്ഠലക്ഷണം.

൨൪. സകണ്ഡൂഃ പിടകാ ശ്യാവാ ബഹുസ്രാവാ വിചർച്ചികാ

ചൊറിച്ചിലോടും കുരുക്കളോടും കൂടിയും കറുത്തിട്ടും ചലത്തോടുകൂടിയും ഇരിക്കുന്ന കുഷ്ഠം വിചർച്ചികയാകുന്നു.

ദോഷത്രയജനിതകുഷ്ഠലക്ഷണം.

ഖരം ശ്യാവാരുണം രൂക്ഷം വാതാൽ കുഷ്ഠം സവേദനം
൨൫ പിത്താൽപ്രകുപിതം ദാഹരാഗസ്രാവാന്വിതം സ്മൃതം.
കഫാത്ക്ലേദി ഘനം സ്നിഗ്ദ്ധം സകണ്ഡൂശൈത്യഗൗരവം.

വാതം മൂലമായിട്ടുണ്ടാകുന്ന കുഷ്ഠം പരുപരുത്തിട്ടും കറുത്തിട്ടും അല്ലെങ്കിൽ ചുവന്നിട്ടും രൂക്ഷമായും വേദനയോടുകൂടിയുമിരിക്കും; പിത്തം മൂലമായിട്ടുണ്ടാകുന്ന കുഷ്ഠത്തിന്ന കത്തലും ചൂടും ചുവപ്പും സ്രാവവുമുണ്ടാകും. കഫം മൂലമായിട്ടുണ്ടാകുന്ന കുഷ്ഠം നനവോടുകൂടി തടിച്ചു മിനുത്തു ചൊറിച്ചിലോടും തണുപ്പത്തോടും ഘനത്തോടും കൂടിയിരിക്കും; ഈ രണ്ടു ദോഷങ്ങളുടെ കോപംമൂലമായിട്ടുണ്ടാകുന്ന കുഷ്ഠത്തിന്ന ആ രണ്ടു ദോഷങ്ങളുടെയും കോപം മൂലമായിട്ടുണ്ടാകുന്ന കുഷ്ഠങ്ങളുടെ ലക്ഷണങ്ങളുണ്ടാകും. സന്നിപാതകുഷ്ഠത്തിന്ന മൂന്നുമാതിരി കുഷ്ഠങ്ങളുടെയുംലക്ഷണങ്ങളുണ്ടാകും.

ത്വഗാദിധാതുക്കളിലിരിക്കുന്ന കുഷ്ഠത്തിന്റെ ലക്ഷണം.

രസധാതുഗതകുഷ്ഠലക്ഷണം.

൨൬. ത്വക്സ്ഥേ വൈവർണ്യമംഗേഷു കുഷ്ഠേ രൗക്ഷ്യം ച ജായതേ
ത്വക്സ്വാപോ രോമഹർഷശ്ച സ്വേദസ്യാതിപ്രവർത്തനം.

കുഷ്ഠം രസധാതുവിൽ (ത്വക) നിൽക്കുമ്പോൾ നിറപ്പകർച്ചയും രൂക്ഷതയും ശരീരത്തിന്ന മരവിപ്പും തൊലിക്ക തരിപ്പും രോമഹർഷവും അധികമായ വിയർപ്പും ഉണ്ടാകും.

### സാധ്യാസാധ്യലക്ഷണം

൪൧. അശുക്ലരോമാബഹുലമസംശ്ലിഷ്ടം മിഥോ നവം
അനഗ്നിദഗ്ധജം സാധ്യം ശ്വിത്രം വർജ്ജ്യമതോന്യഥാ

൪൨. ഗുഹ്യപാണിതലൌഷ്ഠേഷു ജാതമപ്യചിരന്തനം.
വർജ്ജനീയം വിശേഷേണ കിലാസം സിദ്ധിമിച്ഛതാ.

രോമങ്ങൾ വെളുക്കാതെയും വളരെ വർദ്ധിക്കാതെയും പലസ്ഥലങ്ങളിലുണ്ടായി ക്രമേണ പരന്നു തമ്മിൽ ചേരാത്തതല്ലാതെയും നൂതനമായും തീപ്പൊള്ളിയ സ്ഥലത്തു ഉണ്ടായതല്ലാതെയും ഇരിക്കുന്ന ശ്വിത്രം സാധ്യമാകുന്നു. രോമങ്ങൾ വെളുത്തും വളരെ വർദ്ധിച്ചും പലടത്തും പൊന്തപ്പെട്ടു തമ്മിൽ ചേർന്നും പുരാതനമായും ഇരിക്കുന്ന ശ്വിത്രം സാധ്യമല്ല. തീപ്പൊള്ളിയ സ്ഥലത്തുണ്ടായ ശ്വിത്രവും സാധ്യമല്ല. ഗുഹ്യപ്രദേശത്തിങ്കലും കൈകാലുകളിലും ചുണ്ടിന്മേലും ഉണ്ടാകുന്ന ശ്വിത്രം നൂതനമായിരുന്നാലും സിദ്ധിയെ ഇച്ഛിക്കുന്ന വൈദ്യന്മാരാൽ വിശേഷിച്ചും വർജ്ജിക്കപ്പെടേണ്ടതാകുന്നു.

### സംസർഗ്ഗജങ്ങളായ രോഗങ്ങൾ.

൪൩. പ്രസംഗാൽഗാത്രസംസ്പർശാന്നിശ്വാസാത്സഹഭോജനാൽ
സഹശയ്യാസനാച്ചാപി വസ്ത്രമാല്യാനുലേപനാൽ.

൪൪. കുഷ്ഠം ജ്വരശ്ച ശോഷശ്ച നേത്രാഭിഷ്യന്ദ ഏവ ച
ഔപസർഗ്ഗികരോഗാശ്ച സംക്രാമന്തി നരാന്നരം.

മൈഥുനംചെയ്ക, ശരീരം തമ്മിൽ തൊടുക, ശ്വാസമേല്ക്കുക, ഒരുമിച്ചു ഭക്ഷിക്കുക, ഒരുമിച്ചു കിടക്കുക, ഒരുമിച്ചിരിക്കുക ഇവരുടെ വസ്ത്രം മാല്യം ലേപനദ്രവ്യം ഇവയെ ധരിക്കുക ഇത്യാദിപ്രവൃത്തികൾ ഹേതുവായിട്ടു കുഷ്ഠവും ജ്വരവും ക്ഷയവും നേത്രരോഗവും പകരുന്ന രോഗങ്ങളും പകരുമെന്നറിയേണം.

ഇതി കേരളദേശികകൃതൌ സാരചന്ദ്രികാഖ്യായാം
മാധവനിദാനവ്യാഖ്യായാം കുഷ്ഠനിദാനം
സമാപ്തം.

---

## ശീതപിത്തോദർദ്ദകോഠനിദാനം.

൧. ശീതമാരുതസംസ്പർശാൽ പ്രദുഷ്ടൌ കഫമാരുതൌ
പിത്തേന സഹ സംഭൂയ ബഹിരന്തർവിസർപ്പതഃ

തണുത്ത കാറ്റേൽക്കുന്നതുകൊണ്ടു കഫവാതങ്ങൾ ദുഷിച്ചു പിത്തത്തോടു ചേർന്നു തൊലിയിലും രക്താദികളായ ധാതുക്കളിലും സഞ്ചരിക്കും.

### പൂർവ്വരൂപം.

൨. പിപാസാരുചിഹൃല്ലാസദേഹസാദാംഗഗൌരവം
രക്തലോചനതാ തേഷാം പൂർവ്വരൂപസ്യ ലക്ഷണം

ശീതപിത്തത്തിന്റെയും ഉദർദ്ദത്തിന്റെയും കോഠത്തിന്റെയും പൂർവ്വരൂപം തണ്ണീർദാഹം അരുചി ഓക്കാനം ദേഹത്തിനു തളർച്ചയും ഘനവും കണ്ണിനു ചുവപ്പു ഉണ്ടാകുന്നു.

### ഉദർദ്ദലക്ഷണം.

൩. വരടീദഷ്ടസംസ്ഥാനഃ ശ്ശോഫസ്സംജായതേ ബഹിഃ
സകണ്ഡൂസ്തോദബഹുലശ്ഛർദ്ദിജ്വരവിദാഹവാൻ

പിത്താത്മകോഞ്ജനവപുശ്ച ഭവേദസാധ്യഃ
കൃച്ഛ്രാശ്ച മർമ്മസു ഭവന്തി ഹി സർവ്വ ഏവ

വാതവിസർപ്പവും കഫവിസർപ്പവും പിത്തവിസർപ്പവും സാധ്യങ്ങൾ. സന്നിപാതവിസർപ്പവും ക്ഷതവിസർപ്പവും അസാധ്യങ്ങൾ. പിത്തത്തിന്റെ അതിയായ കോപത്തോടും മഷിപോലെ കറുത്തിരിക്കുന്ന ശരീരത്തോടുംകൂടിയ വിസർപ്പം അസാധ്യം. മർമ്മസ്ഥാനത്തോടു സംബന്ധിച്ചുള്ള എല്ലാ വിസർപ്പങ്ങളും കൃച്ഛ്രസാധ്യങ്ങളാകുന്നു.

ഇതി കേരളദേശികകൃതായാം സാരചന്ദ്രികാഖ്യായാം
മാധവനിദാനവ്യാഖ്യായാം വിസർപ്പനിദാനം
സമാപ്തം.

---

## വിസ്ഫോടനിദാനം.

---

൧. കട്വമ്ലതീക്ഷ്ണോഷ്ണവിദാഹിരൂക്ഷ-
ക്ഷാരൈരജീർണ്ണാധ്യശനാതപൈശ്ച
തഥർത്തുദോഷേണ വിപര്യയേണ
കുപ്യന്തി ദോഷാഃ പവനാദയസ്തു.

൨. ത്വചമാശ്രിത്യ തേ രക്തമാംസാസ്ഥീനി പ്രദൂഷ്യ ച
ഘോരാൻ കുർവ്വന്തി വിസ്ഫോടാൻ സർവ്വാൻ ജ്വരപുരസ്സരാൻ.

എരിവും പുളിയും തീക്ഷ്ണമായും ഉഷ്ണമായും വിദാഹിയായും രൂക്ഷമായുമിരിക്കുന്ന പദാർത്ഥങ്ങളെയും ക്ഷാരദ്രവ്യങ്ങളെയും ഭക്ഷിക്ക ഹേതുവായിട്ടും അപക്വദ്രവ്യത്തിന്റെ ഭക്ഷണം ഹേതുവായിട്ടും അതിഭക്ഷണം ഹേതുവായിട്ടും വെയിൽ കൊൾക ഹേതുവായിട്ടും ശീതോഷ്ണാദികളുടെ അതിയോഗം ഹേതുവായിട്ടും ഓരോ ഋതുക്കളിൽ അതാതു സ്വഭാവത്തിന്റെ അഭാവം ഹേതുവായിട്ടും വാതാദിദോഷങ്ങൾ കോപിച്ചു ത്വക്കിനെ ആശ്രയിച്ചു രക്തത്തെയും മാംസത്തെയും അസ്ഥികളെയും ദുഷിപ്പിച്ചു ഭയങ്കരങ്ങളായിരിക്കുന്ന വിസ്ഫോടങ്ങളെ ഉണ്ടാക്കുന്നു. ആ ദോഷങ്ങൾ വിസ്ഫോടത്തെ ഉണ്ടാക്കുന്നതിനുമുമ്പു ജ്വരത്തെ ഉണ്ടാക്കും.

### വിസ്ഫോടസ്വരൂപം.

൩. അഗ്നിദഗ്ധനിഭാഃ സ്ഫോടാഃ സജ്വരാ രക്തപിത്തജാഃ
ക്വചിത്സർവ്വത്ര വാ ദേഹേ വിസ്ഫോടാ ഇതി തേ സ്മൃതാഃ

രക്തപിത്തം ഹേതുവായിട്ടു തീ തട്ടിയതുപോലെ പൊള്ളലുകൾ ശരീരത്തിൽ ചിലടത്തോ എല്ലാശരീരത്തിലുമോ ജ്വരത്തോടുകൂടിയുണ്ടാകും. ഇതിനെ വിസ്ഫോടമെന്നു പറയുന്നു.

### വാതവിസ്ഫോടലക്ഷണം.

൪. ശിരോരുക്ശൂലഭൂയിഷ്ഠം ജ്വരസ്തൃട് പർവ്വഭേദനം
സകൃഷ്ണവർണ്ണതാ ചേതി വാതവിസ്ഫോടലക്ഷണം.

തലവേദനയും അതിയായ വയറുവേദനയും ജ്വരവും തണ്ണീർദാഹവും സന്ധിഭേദവും കറുത്തനിറവും ഉണ്ടാകുന്നതു വാതവിസ്ഫോടലക്ഷണമാകുന്നു.

### പിത്തവിസ്ഫോടലക്ഷണം.

൫. ജ്വരദാഹരുജാസ്രാവപാകതൃഷ്ണാഭിരന്വിതം
പീതലോഹിതവർണ്ണഞ്ച പിത്തവിസ്ഫോടലക്ഷണം.

### ഉപകുശലക്ഷണം.

൧൮. വേഷ്ടേഷു ദാഹഃ പാകശ്ച താഭ്യാം ദന്താശ്ചലന്തി ച
യസ്മിൻ സോപകുശോ നാമ പിത്തരക്തകൃതോ ഗദഃ

മോണകളിൽ ചുട്ടു പഴുപ്പുണ്ടായി അതിനിമിത്തം പല്ലുകൾ ഇളകുന്നതിന്നുപകുശമെന്നുപേർ. ഈ രോഗം പിത്തരക്തങ്ങളാൽ ഉണ്ടാക്കപ്പെട്ടതാകുന്നു.

### വൈദർഭലക്ഷണം

൧൯. ഘൃഷ്ടേഷു ദന്തമാംസേഷു സംരംഭോ ജായതേ മഹാൻ
ചലാ ഭവന്തി ദന്താശ്ച സ വൈദർഭോഭിഘാതജഃ

പല്ലുകളുടെ മാംസങ്ങളിൽ അധികമായി ഉരസി പല്ലുതേക്കുന്നതായാൽ അവിടെ വലുതായിരിക്കുന്ന നീരുണ്ടാകും. പല്ലുകളും ഇളകും. മുറിവോ ചതവോ പാറുകനിമിത്തമുണ്ടായ ഈ രോഗത്തിന്നു വൈദർഭമെന്നു പേർ.

### ഖലിവർദ്ധനലക്ഷണം.

൨൦. മാരുതേനാധികോ ദന്തോ ജായതേ തീവ്രവേദനഃ
ഖലിവർദ്ധനസംജ്ഞോസൗ ജാതേ രുക് ച പ്രശാമ്യതി.

വാതനിമിത്തം അധികമായ പല്ലുണ്ടാകും. അപ്പോൾ ഉഗ്രമായ വേദനയുണ്ടാകും. പല്ലുമുഴുവൻ പുറത്തുവന്നാൽ ആ വേദന ശമിക്കും. ഇതിന്നു ഖലിവർദ്ധനമെന്നുപേർ.

### കരാളലക്ഷണം

൨൧. ശനൈശ്ശനൈഃ പ്രകുരുതേ വായുർദന്തസമാശ്രിതഃ
കരാളാൻ വികടാൻ ദന്താൻ കരാളോ ന സ സിദ്ധ്യതി.

വായു പല്ലുകളെ ആശ്രയിച്ചിട്ടു പതുക്കെപ്പതുക്കെ അവയെ നീട്ടിയും വളച്ചും (കോന്ത്രപ്പല്ലുകൾ) ഉണ്ടാക്കും. ഇതു അസാദ്ധ്യമാകുന്നു.

### അധിമാംസലക്ഷണം

ഹാനവ്യേ പശ്ചിമേ ദന്തേ മഹാൻ ശോഥോ മഹാരുജഃ
ലാലാസ്രാവീ കഫകൃതോ വിജ്ഞേയസ്സോധിമാംസകഃ

കടവായിൽ താടിയെല്ലിനെ സംബന്ധിച്ചതായ പല്ലിന്റെ ചുവട്ടിൽ വലുതായ നീരും വലിയ വേദനയുമുണ്ടാകും. വെള്ളമൊലിക്കും. ഇതു കഫത്താൽ ഉത്ഭവിപ്പിക്കപ്പെട്ടതായ അധിമാംസമാകുന്നു.

### നാഡീവ്രണലക്ഷണം.

ദന്തമൂലഗതാ നാഡ്യഃ പഞ്ച ജ്ഞേയാ യഥേരിതാഃ

നാഡീനിദാനത്തിൽ വാതം ഹേതുവായിട്ടും പിത്തം ഹേതുവായിട്ടും കഫം ഹേതുവായിട്ടും സന്നിപാതം ഹേതുവായിട്ടും ആഗന്തുകം ഹേതുവായിട്ടും അഞ്ചുപ്രകാരത്തിൽ നാഡീവ്രണം ഉണ്ടാകുമെന്നു പറഞ്ഞിട്ടുണ്ട്. അവ അഞ്ചും ദന്തമൂലത്തിങ്കലും ഉണ്ടെന്നറിഞ്ഞുകൊള്ളേണ്ടുന്നു.

ദന്തമൂലഗതമുഖരോഗനിദാനം. സമാപ്തം.

---

## ദന്തഗതമുഖരോഗനിദാനം.

—:o:—

### ദാലന ലക്ഷണം.

ദീര്യമാണേഷ്വിവ രുജാ യസ്യ ദന്തേഷു ജായതേ
ദാലനോ നാമ സ വ്യാധിസ്സദാഗതിനിമിത്തജഃ

വാതനിമിത്തം പല്ലുകൾ പിളർക്കപ്പെടുന്നുവോ എന്നു തോന്നുംവണ്ണം വേദനയുണ്ടാകും. ഇതു ദാലനമാകുന്നു.

## നേത്രശുക്ലഗതരോഗനിദാനം 

### അസാദ്ധ്യലക്ഷണം

൯. ഉഷ്ണാശ്രുപാതഃ പിടകാശ്ച നേത്രേ യസ്മിൻഭവേന്മുദ്ഗനിഭഞ്ച ശുക്ലം
തദപ്യസാദ്ധ്യം പ്രവദന്തി കേചിദന്യച്ച യത്തിത്തിരിപക്ഷതുല്യം.

കണ്ണിൽനിന്നു ചൂടുള്ളതായ വെള്ളം വീഴുക, കണ്ണിൽ കുരുക്കളുണ്ടാക, ഇതു രണ്ടാമത്തെ പടലത്തിൽ ചെന്നിരിക്കുന്നതായ ശുക്ലത്തിന്റെ ലക്ഷണമാകുന്നു. ചെറുപയറുപോലെയുള്ളതിരിക്കുന്ന ശുക്ലം അസാദ്ധ്യമാണെന്നു ചിലർ പറയുന്നു. തിത്തിരിപ്പക്ഷിയുടെ ചിറകുപോലെ ഉള്ളതിരിക്കുന്ന ശുക്ലവും അസാദ്ധ്യമാണെന്നു പറയുന്നു.

### അക്ഷിപാകാത്യയം.

൰. ശ്വേതഃ സമാക്രാമതി സർവ്വതോഹി
ദോഷേണ യസ്യാസിതമണ്ഡലന്തു
തമക്ഷിപാകാത്യയമക്ഷിരോഗം
സർവ്വാത്മകം വർജ്ജയിതവ്യമാഹുഃ

വാതാദികളെല്ലാം ഹേതുവായിട്ട് കൃഷ്ണമണ്ഡലം മുഴുവനും വെളുത്തതായ ശുക്ലം വ്യാപിക്കും. അതിനു അക്ഷിപാകാത്യയമെന്നു പേർ. സന്നിപാതജമായ ഈ അക്ഷിരോഗം വർജ്ജനീയമാകുന്നു.

### അജകാജാതം.

അജാപുരീഷപ്രതിമോ രുജാവാൻ
സലോഹിതോ ലോഹിതപിച്ഛിലാസ്രഃ.
൧൧. വിദാര്യ കൃഷ്ണം പ്രചയോഭ്യുപൈതി
തച്ചാജകാജാതമിതി വ്യവസ്യേത്.

ആട്ടിൻകാഷ്ഠംപോലെ കറുത്തു ഉന്തിയിട്ടും വേദനയോടും കൂടിയതായ ചുവന്നപ്പുറ്റും ചെമ്പിച്ചു വഴുവഴുത്തിരിക്കുന്ന ചോരയോടുംകൂടിയും കൃഷ്ണമണ്ഡലത്തെ ഭേദിച്ചുണ്ടാകുന്ന രോഗത്തിനു അജകാജാതമെന്നു പേർ.

നേത്രകൃഷ്ണഗതരോഗനിദാനം സമാപ്തം.

---

## നേത്രദൃഷ്ടിഗതരോഗനിദാനം.

---

൧. പ്രഥമേ പടലേ ദോഷാ യസ്യ ദൃഷ്ടൗ വ്യവസ്ഥിതാഃ
അവ്യക്താനി സ രൂപാണി കദാചിദഥ പശ്യതി.

ദൃഷ്ടി എന്നതു നേത്രത്തിന്റെ കൃഷ്ണമണ്ഡലമദ്ധ്യത്തിൽ പഞ്ചഭൂതപ്രസാദമായും ആലോചകപിത്തമയമായും ശീതസാത്മ്യമായും സൂക്ഷ്മരൂപമായും ഇരിക്കുന്ന ഒരു തേജസ്സാകുന്നു എന്നു ധന്വന്തരി പറഞ്ഞിരിക്കുന്നു. വാതാദിദോഷങ്ങൾ സിരകളിൽകൂടി ദൃഷ്ടിമണ്ഡലത്തിന്റെ അകത്ത്ഭാഗത്തിങ്കൽ ചെന്നു ഒന്നാമത്തെ പടലത്തെ ആശ്രയിക്കുമ്പോൾ രൂപത്തോടുകൂടിയ ദ്രവ്യങ്ങൾ ചിലപ്പോൾ അവ്യക്തങ്ങളായിട്ടു കാണപ്പെടും.

രണ്ടാമത്തെ പടലത്തിൽ ചെന്നിരിക്കുന്നതായ ദോഷത്തിന്റെ ലക്ഷണം.

൨. ദൃഷ്ടിർഭൃശം വിഹ്വലതി ദ്വിതീയം പടലം ഗതേ
മക്ഷികാമശകാൻ കേശാഞ്ജാലകാനി ച പശ്യതി
൩. മണ്ഡലാനി പതാകാംശ്ച മരീചീൻകുണ്ഡലാനി ച
പരിപ്ലവാംശ്ച വിവിധാൻ വർഷമഭ്രം തമാംസി ച
൪. ദൂരസ്ഥാനി ച രൂപാണി മന്യതേ സ സമീപതഃ
സമീപസ്ഥാനി ദൂരേ ച ദൃഷ്ടേർഗ്ഗോചരവിഭ്രമാത്.

# നേത്രദൃഷ്ടിഗതരോഗനിദാനം.

ഹ്രസ്വജാതിയിലുള്ളവന്റെ ദൃഷ്ടിമദ്ധ്യത്തിൽ ദോഷംനില്ക്കുമ്പോൾ വലിയരൂപങ്ങൾ പകൽ ഹ്രസ്വങ്ങളായിട്ടും പണിപ്പെട്ടും കാണപ്പെടും

## നകുലാന്ധ്യലക്ഷണം.

വിദ്യോതതേയസ്യനരസ്യദൃഷ്ടി
ൎദ്ദോഷാഭിപന്നാനകുലസ്യയദ്വൽ
ചിത്രാണിരൂപാണിദിവാസപശ്യേൽ
സവൈവികാരോനകുലാന്ധ്യസംജ്ഞഃ

യാതൊരുവന്റെ ദൃഷ്ടി മൂന്നു ദോഷങ്ങളാലും വ്യാപിക്കപ്പെട്ടതായിട്ടും കീരിയുടെ കണ്ണുപോലെ അതിരക്തമായിട്ടും ശോഭിക്കുന്നു. അവൻ പകൽ നാനാവൎണ്ണങ്ങളായിരിക്കുന്ന രൂപങ്ങളെ കാണുകയും രാത്രിയിൽ അശേഷം കാണാതിരിക്കയും ചെയ്യും. ഈ രോഗത്തിന്നു നകുലാന്ധ്യമെന്നു പേർ.

## ഗംഭീരദൃഷ്ടിലക്ഷണം.

ദൃഷ്ടിൎവ്വിരൂപാശ്വസനോപസൃഷ്ടാ സങ്കോചമഭ്യന്തരതശ്ചയാതി
രുജാവഗാഢാചതമക്ഷിരോഗം ഗംഭീരികേതിപ്രവദന്തിതജ്ജ്ഞാഃ

ദൃഷ്ടി വാതത്താൽ പീഡിക്കപ്പെട്ടതായിട്ടും വികൃതയായിട്ടും അന്തൎഭാഗത്തിലേക്കു വലിയും വലിയ വേദനയുമുണ്ടാകും. അതിനെ വിദ്വാന്മാർ ഗംഭീരദൃഷ്ടിയെന്നു പറയുന്നു.

## ആഗന്തുകലിംഗനാശം.

ബാഹ്യൌപുനൎദ്വാവിഹസംപ്രദിഷ്ടൌ
നിമിത്തതശ്ചാപ്യനിമിത്തതശ്ച
നിമിത്തതസ്തത്രശിരോഭിതാപാൽ
ജ്ഞേയസ്ത്വഭിഷ്യന്ദനിദൎശനൈസ്സഃ.

ആഗന്തുകലിംഗനാശം രണ്ടുപ്രകാരമാകുന്നു. ഒന്നു നിമിത്തജം രണ്ടു അനിമിത്തജം. അവയിൽ ശിരോഭിതാപം ഹേതുവായിട്ടും വിഷപുഷ്പങ്ങളുടെ ഗന്ധത്തെ വഹിക്കുന്ന വായുവിന്റെ സ്പൎശം ഹേതുവായിട്ടും ഉണ്ടാകുന്നതു നിമിത്തജം; അതിന്നു അഭിഷ്യന്ദത്തിന്റെ ലക്ഷണംക്രിയകളുമാകും.

## അനിമിത്തലിംഗനാശലക്ഷണം.

സുരൎഷിഗന്ധൎവ്വമഹോരഗാണാം സന്ദൎശനേനാപിചഭാസ്വരസ്യ
ഹന്യേതദൃഷ്ടിൎമ്മനുജസ്യയസ്യ സലിംഗനാശസ്ത്വനിമിത്തസംജ്ഞഃ
തത്രാക്ഷിവിസ്പഷ്ടമിവാവഭാതി വൈഡൂൎയ്യവൎണ്ണാവിമലാചദൃഷ്ടിഃ

ദേവന്മാരെയോ ഋഷികളെയോ ഗന്ധൎവ്വന്മാരെയോ മഹാസൎപ്പങ്ങളെയോ സൂൎയ്യനെയോ സൂക്ഷിച്ചുനോക്കുക ഹേതുവായിട്ടു മനുഷ്യന്റെ ദൃഷ്ടിക്കു കാഴ്ചയില്ലാതെയാകും. അതിന്നു അനിമിത്തലിംഗനാശമെന്നുപേർ. അവിടെ കണ്ണു പൂൎവ്വാവസ്ഥയിൽനിന്നു വിശേഷമായ പ്രസന്നതയോടുകൂടിയും വൈഡൂൎയ്യത്തിന്റെ വൎണ്ണംപോലെയും നിൎമ്മലമായുമിരിക്കും.

നേത്രദൃഷ്ടിഗതരോഗനിദാനം സമാപ്തം.

---

# നേത്രശുക്ലഗതരോഗനിദാനം.

---

## പ്രസ്താൎയ്യൎമ്മത്തിന്റെയും ശുക്ലാൎമ്മത്തിന്റെയും ലക്ഷണം.

ശ്ലോ. പ്രസ്താൎയ്യൎമ്മതനുസ്തീൎണ്ണം ശ്യാവരക്തനിഭംസിതം
ശുക്ലേഽതംമൃദുശുക്ലാൎമ്മ ശ്ലേഷ്മതശ്ചിരാൽ.

ശുക്ലമണ്ഡലത്തിങ്കൽ കൃഷ്ണമണ്ഡലത്തോടടുത്തു സിരകളാൽ വ്യാപ്തങ്ങളായിട്ടു വെളുത്ത നിറത്തോടുകൂടിയ കുരുക്കളുണ്ടാകും അതിന്നു സിരാജപിടക എന്നു പേർ.

ബലാസഗ്രഥിതലക്ഷണം.

കാംസ്യാഭോമൃദുരഥവാർബിന്ദുകല്പോ
വിജ്ഞേയോനയനസിതേ ബലാസഗ്രഥിതഃ

ശുക്ലമണ്ഡലത്തിൽതന്നെ ഒരു പാത്രത്തിന്റെ മിനുപ്പുപോലെയിരിക്കുന്ന മിനുപ്പിനോടുകൂടിയും കഠിനമായിട്ടും ജലബിന്ദുക്കൾപോലെയും ശോഫം ഉണ്ടാകും അതിന്നു ബലാസഗ്രഥിതം എന്നു പേർ.

ഇതി നേത്രശുക്ലഗതരോഗനിദാനം സമാപ്തം.

---

## നേത്രസന്ധിഗതരോഗനിദാനം.

---

പൂയാലസലക്ഷണം.

പക്വശ്ശോഫസ്സന്ധിജോയസ്സതോദഃ
സ്രവേൽപൂയംപൂതിപൂയാലസാഖ്യഃ

കണ്ണിന്റെ സന്ധിയിൽ കുത്തുക നീരുണ്ടായി പഴുത്തു പൊട്ടുകയും കുത്തി നോവോടുകൂടിയിരിക്കയും അതിൽനിന്നു ദുർഗ്ഗന്ധത്തോടുകൂടിയ ചലമൊലിക്കയും ചെയ്യും അതാകുന്നു പൂയാലസം എന്ന സന്ധിരോഗം.

ഉപനാഹലക്ഷണം.

ഗ്രന്ഥിർന്നാല്പോദൃഷ്ടിസന്ധാവപാകീ
കണ്ഡൂപ്രായോനീരുജസ്തൂപനാഹഃ

ദൃഷ്ടിയുടെ സമീപത്തിങ്കലുള്ള സന്ധിയിൽ വലുതായിട്ടും പഴുക്കാത്തതും ചൊറിച്ചിലോടും അല്പമായ വേദനയോടുംകൂടിയും ഉണ്ടാകുന്ന മുഴയ്ക്കു ഉപനാഹമെന്നു പേരാകുന്നു.

സ്രാവസംപ്രാപ്തി.

ഗത്വാസന്ധീനശ്രുമാർഗ്ഗേണദോഷാഃ
കുർയ്യുഃസ്രാവാൻലക്ഷണൈസ്സ്വൈരുപേതാൻ
തംഹിസ്രാവംനേത്രനാഡീതിചൈകേ
തസ്യലിംഗംകീർത്തയിഷ്യേചതുർദ്ധാ.

ദോഷങ്ങൾ അശ്രുവാഹിനികളായിരിക്കുന്ന ധമനികളിൽകൂടി നേത്രത്തിന്റെ അർദ്ധഭാഗത്തിലുള്ള നാലു സന്ധികളെ പ്രാപിച്ചിട്ടു തന്റെ ലക്ഷണങ്ങളോടുകൂടി സ്രാവങ്ങളെ ഉണ്ടാക്കും. ആ സ്രാവത്തെ ചിലർ നേത്രനാഡിയെന്നു പറയുന്നു അതിന്റെ ലക്ഷണവും പറയപ്പെടുന്നു അതു സന്നിപാതംകൊണ്ടും കഫംകൊണ്ടും രക്തംകൊണ്ടും പിത്തംകൊണ്ടും ഉണ്ടാകുന്നതുകൊണ്ടു നാലുപ്രകാരമാകുന്നു.

സന്നിപാതസ്രാവലക്ഷണം.

പാകാൽസന്ധൌസംസ്രവേദ്യസ്തുപൂയം
പൂയസ്രാവോസൌഗദസ്സർവ്വജസ്തു.

ദൃഷ്ടിന്നടുത്ത കണ്ണിൽ തോലിലും മാംസവുംകൂടി പഴുത്തു ചലമായിട്ടു ഒലിക്കുന്നതിന്നു പൂയസ്രാവമെന്നു പേർ. ഇതു ത്രിദോഷംനിമിത്തം ഉണ്ടാകുന്നതാകുന്നു.

കഫസ്രാവലക്ഷണം,

ശ്വേതംസാന്ദ്രംപിച്ഛിലംയസ്സ്രവേത്തു
ശ്ലേഷ്മസ്രാവോസൌവികാരോമതസ്തു

## നേത്രസന്ധിഗതരോഗനിദാനം (൨൩൭)

വെളുത്തിട്ടും കൊഴുത്തിട്ടും വഴുവഴുത്തിട്ടും ഇരിക്കുന്ന കണ്ണുനീരൊലിക്കുന്നതിനു കഫസ്രാവമെന്നു പേർ.

### രക്തസ്രാവലക്ഷണം.

രക്തസ്രാവശ്ശോണിതോത്ഥോവികാരഃ
സ്രാവേദുഷ്ണന്തത്രരക്തംപ്രഭൂതം.

രക്തസ്രാവത്തിനു രക്തംനിമിത്തം രക്തവർണ്ണമായിരിക്കുന്ന കണ്ണുനീരോ ഉഷ്ണിച്ചിരിക്കുന്നതായ രക്തമോ അധികമായി സ്രവിക്കും.

### പിത്തസ്രാവലക്ഷണം.

ഹാരിദ്രാഭംപീതമുഷ്ണംജലംവാ
പിത്താസ്രാവസ്സംസ്രവേൽസന്ധിമദ്ധ്യാൽ

പിത്തസ്രാവത്തിനു സന്ധിമദ്ധ്യത്തിങ്കൽനിന്നു മഞ്ഞളിച്ചിട്ടും ചുവന്നിട്ടും ഉഷ്ണമായും ഇരിക്കുന്ന ജലമോ കേവലം മഞ്ഞളിച്ചിരിക്കുന്ന ജലമോ സ്രവിക്കും.

### പർവ്വണീലക്ഷണം.

താമ്രാതന്വീദാഹശൂലോപപന്നാ
ജ്ഞേയാവൈദ്യൈഃപർവ്വണീവൃത്തശോഫഃ

കടക്കണ്ണിന്റെയോ വാൽക്കണ്ണിന്റെയോ സന്ധികളെ ആശ്രയിച്ചിട്ട് ശുക്ലമണ്ഡലത്തിങ്കൽ താമ്രവർണ്ണമായിട്ടും ചെറുതായിട്ടും ചുട്ടുകടച്ചിലും പഴുപ്പും വൃത്തമായ വീക്കത്തോടും കൂടിയും പിടക ഉണ്ടാകും അതിനു പർവ്വണി എന്നു പേർ

### അലജീലക്ഷണം.

ജാതാസന്ധൌകൃഷ്ണശുക്ലേƽലജീസ്യാൽ
തസ്മിന്നേവഖ്യാപിതാപൂർവ്വലിംഗൈഃ

ശുക്ലമണ്ഡലത്തിന്റെയും കൃഷ്ണമണ്ഡലത്തിന്റെയും സന്ധിയിൽ പർവ്വണിയുടെ ലക്ഷണങ്ങളോടുകൂടി ഉണ്ടാകുന്ന പിടകയ്ക്കു അലജിയെന്നു പേർ.

### ക്രിമിഗ്രന്ഥിലക്ഷണം.

ക്രിമിഗ്രന്ഥിർവ്വർത്മനഃപക്ഷ്മണശ്ച
കണ്ഡൂംകുർയ്യുഃക്രിമയസ്സന്ധിജാതാഃ
നാനാരൂപാവർത്മശുക്ലാന്തസന്ധൌ
ചരന്ത്യന്തർന്നയനന്ദൂഷയന്തഃ

ഇമപ്പോളകളുടെയും ശുക്ലമണ്ഡലാന്തത്തിന്റെയും സന്ധിയിലുണ്ടായി ക്രമേണ പോളകളുടെയും രോമങ്ങളുടെയും സന്ധിയെ പ്രാപിച്ചിരിക്കുന്ന കൃമികൾ ചൊറിച്ചിലിനെ ഉണ്ടാക്കും. അവ നാനാരൂപങ്ങളായിട്ടും കണ്ണിന്റെ അന്തർഭാഗത്തെ ദുഷിപ്പിക്കുന്നവയായിട്ടും ഇരിക്കും. ഈ കൃമികൾനിമിത്തം ഉണ്ടാകുന്ന ശോഫം പഴുക്കയും അതിൽനിന്നു ചലം ഒലിക്കുകയും ചെയ്യും ഇതു കൃമിഗ്രന്ഥി എന്ന സന്ധിരോഗമാകുന്നു.

നേത്രസന്ധിഗതരോഗനിദാനം സമാപ്തം.

---

## നേത്രവർത്മഗതരോഗനിദാനം.

---

### ഉത്സംഗലക്ഷണം.

അഭ്യന്തരമുഖീതാമ്രാ ബാഹ്യതോവർത്മനാശ്രയാ
സോത്സംഗോത്സംഗപിടകാ സർവ്വജാസ്ഥൂലകണ്ഡുരാ

## നേത്രവർത്മഗതരോഗനിദാനം (൨൩൩)

### വർത്മബന്ധലക്ഷണം.

കണ്ഡൂമതാല്പതോദേന വർത്മശോഫേന യോ നരഃ
ന സമം ഛാദയേദക്ഷി യത്രാസൌ വർത്മബന്ധകഃ

സന്നിപാതം നിമിത്തം ചൊറിച്ചിലോടും അല്പമായ കുത്തിനോവോടുംകൂടി പോള മേൽ നീരുണ്ടായാൽ അവന്ന കണ്ണു സമമായി അടപ്പാൻ കഴിയാതെ വരും. ഈ രോഗത്തിന്ന് വർത്മബന്ധകമെന്ന പേർ.

### ക്ലിഷ്ടവർത്മലക്ഷണം.

മൃദ്വല്പവേദനം താമ്രം യദ്വർത്മ സമമേവ ച
അകസ്മാച്ച ഭവേദ്രക്തം ക്ലിഷ്ടവർത്മേതി തദ്വിദുഃ

കണ്ണിന്റെ പോളകൾ സമവും മൃദുവായിട്ടും അല്പമായ വേദനയോടുകൂടിയും ചെമന്നിട്ടും ഇരിക്കും ചിലപ്പോൾ കാരണംകൂടാതെ ചുവക്കുകയും ചെയ്യും. ഇതിന്ന ക്ലിഷ്ടവർത്മമെന്ന പേർ.

### വർത്മകർദ്ദമലക്ഷണം.

ക്ലിഷ്ടം പുനഃ പിത്തയുതം ശോണിതം വിദഹേദ്യദാ
തദാ ക്ലിന്നത്വമാപന്നമുച്യതേ വർത്മകർദ്ദമഃ

കഫം പിത്തത്തോടുകൂടി പിന്നെയും പിന്നെയും പോളയ്ക്കു പഴുപ്പിനെയും ചൂടിനെയും ഉണ്ടാക്കും. അതു ഹേതുവായിട്ടു പോള കറുത്തു ചെളിപോലെയിരിക്കയും ചെയ്യും അതിന്ന വർത്മകർദ്ദമമെന്ന പേർ.

### ശ്യാവവർത്മലക്ഷണം.

യദ്വർത്മ ബാഹ്യതോന്തശ്ച ശ്യാവം ശൂനം സവേദനം
തദാഹുഃ ശ്യാവവർത്മേതി വർത്മരോഗവിശാരദാഃ

വാതാധിക്യമായിരിക്കുന്ന ത്രിദോഷം ഹേതുവായിട്ട് കണ്ണിന്റെ പോളയുടെ അകവും പുറവും കരുവാളിച്ചും കുത്തിനോവോടും വേദനയോടുംകൂടിയും ഇരിക്കും- അതിനെ വൈദ്യന്മാർ ശ്യാവവർത്മമെന്ന പറയുന്നു.

### പ്രക്ലിന്നവർത്മലക്ഷണം.

പ്രക്ലിന്നവർത്മ തദ്വിദ്യാൽ ക്ലിന്നമത്യർത്ഥമന്തതഃ

കണ്ണിന്റെ പോളയുടെ പുറത്തു അല്പമായ വേദനയോടുകൂടി നീരുണ്ടാകയും അകത്തു അധികമായി പഴുപ്പുണ്ടാകയും ചെയ്താൽ ആ രോഗത്തെ പ്രക്ലിന്നവർത്മമെന്ന പറയുന്നു ഇതു കഫത്തേക്കൊണ്ടാകുന്നു.

### അക്ലിന്നവർത്മലക്ഷണം.

യസ്യ ധൌതാന്യധൌതാനി സംബധ്യന്തേ പുനഃ പുനഃ
വർത്മാന്യപരിപക്വാനി വിദ്യാദക്ലിന്നവർത്മതൽ.

യാതൊരുത്തന്റെ കൺപോളകൾ കഴുകിയാലും കഴുകിയില്ലെങ്കിലും പിന്നെയും പിന്നെയും ഒട്ടിക്കുന്ന എന്ന രോഗം എന്നാൽ പഴുപ്പുണ്ടായിരിക്കയില്ലതാനും ഇതിന്ന അക്ലിന്നവർത്മമെന്നപേർ.

### വാതഹതവർത്മലക്ഷണം.

വിമുക്തസന്ധി നിശ്ചേഷ്ടം വർത്മ യസ്യ ന മീല്യതേ
ഏതദ്വാതഹതം വർത്മ ജാനീയാദക്ഷിചിന്തകഃ

പോളകളുടെയും ഇരുമണ്ഡലത്തിന്റെയും സന്ധികളായതിൽ വേർപെട്ടുപോകനിമിത്തം കണ്ണുകൾ അടയ്ക്കുവാനും തുറക്കാനും കഴിയാതെ വരും. അതിനെ വാതഹതമെന്ന പറയുന്നു.

## (൨൩൦) നേത്രവർത്മഗതരോഗനിദാനം

### അർബ്ബുദലക്ഷണം.

വർത്മാന്തഃസ്ഥം വിഷമം ഗ്രന്ഥിഭൂതമവേദനം
ആചക്ഷീതാർബ്ബുദമിതി സരക്തമവലംബിതം.

പോളയ്ക്കുള്ളിൽ വിഷമമായിട്ടും വേദനയോടുകൂടാതെയും അല്പമായി ചുവന്നിട്ടും പൊട്ടുന്നതല്ലാതെ വലുതായിട്ടും ഉണ്ടാകുന്ന ഗ്രന്ഥിക്ക് അർബ്ബുദമെന്നു പേർ

### നിമേഷലക്ഷണം.

നിമേഷിണീഃ സിരാ വായുഃ പ്രവിഷ്ടോ വർത്മസംശ്രയാഃ
ചാലയത്യതിവർത്മാനി നിമേഷമിതി തദ്വിദുഃ

വർത്മാശ്രയമായിരിക്കുന്ന വായു കണ്ണു ചിമ്മുകയും അടയ്ക്കുകയും ചെയ്യുന്നതിനുള്ള സിരകളിൽ ചെന്നിട്ടു പോളകളെയിളക്കും. അതുകൊണ്ടു വായിട്ടു കണ്ണടച്ചാൽ തുറക്കാൻ കഴിയാതെവരും ഇതിനു നിമേഷമെന്നു പേർ.

### ശോണിതാർശോലക്ഷണം.

യഃ സ്ഥിതോ വർത്മമദ്ധ്യേ തു ദോഷൈരുദ്ധൃതമേകൈഃ
തദ്രക്തജം ശോണിതാർശ്ശ് ഛിന്നം ഭിന്നം പ്രവർദ്ധതേ

കണ്ണിന്റെ പോളയുടെ അന്തർഭാഗത്തിൽ ചുവന്നിട്ടും മൃദുവായിട്ടും ഉണ്ടായിരിക്കുന്ന ഒരു മാംസം ഉണ്ടാകും രക്തജമായ ആ രോഗത്തിനു ശോണിതാർശസ്സെന്നു പേർ. ഛേദിച്ചാലും ഭേദിച്ചാലും മുൻപത്തേതിൽ അധികമധികം വർദ്ധിക്കും. ഇതു അസാദ്ധ്യമാണെന്നാണ് വിദേഹന്റെ അഭിപ്രായം. അദ്ദേഹത്തിന്റെ ഒരു ശ്ലോകത്തെ ഇവിടെ ചേർക്കുന്നു.

ജനയത്യങ്കുരാൻ വർത്മനി ഛിന്നോ ദാരുണം
തച്ഛോണിതാർശോ സാദ്ധ്യം സ്യാ ദക്ഷസ്യാവൃതനീയകം

### ലഗണലക്ഷണം.

അപാകീ കഠിനഃ സ്ഥൂലോ ഗ്രന്ഥിർവർത്മഭവോഽരുജഃ
ലഗണോ നാമ സ വ്യാധിർ ല്ലിംഗതഃ പരികീർത്തിതഃ.

പോളയിൽ തടിച്ചിട്ടും വേദനയോടുകൂടാതെയും കഠിനമായിട്ടും പഴുക്കാതെയും ഉണ്ടാകുന്നമുഴയെ ലക്ഷണവശാൽ ലഗണമെന്നു പറയുന്നു. ഈ വ്യാധി പോളമേൽ ഉണ്ടാകുമെന്നാണ് സുശ്രുതപാഠത്തിലിരിക്കുന്നതു. "വർത്മോപരിസ്ഥോ ഗ്രന്ഥിഃ കഠിനോഽപാകീ നീരുജോ ലഗണോ നാമ ..." എന്നു പ്രമാണവചനം.

### ബിസവർത്മലക്ഷണം.

ത്രയോ ദോഷാ ബഹിഃ ശോഫം കുര്യുശ്ഛിദ്രാണി വർത്മനോഃ
പ്രസ്രവന്ത്യന്തരുദകം ബിസവദ് ബിസവർത്മ തത്.

വാതാദിദോഷങ്ങൾ പോളയുടെ ബഹിർഭാഗത്തിൽ വീക്കത്തേയും അന്തർഭാഗത്തിൽ ഛിദ്രങ്ങളുടെ ഉള്ളിൽ വെള്ളമൊഴുകിക്കൊണ്ടിരിക്കുന്നതും താമരവളയം എന്നപോലെയിരിക്കുന്ന ആ വ്യാധിക്കു ബിസവർത്മമെന്നു പേർ.

### കുഞ്ചനം.

വാതാദ്യാ വർത്മസങ്കോചം ജനയന്തി മലാസ്തദാ
ദ്രഷ്ടും ന ശക്നോതി യതഃ കുഞ്ചനം നാമ തദ്വിദുഃ.

വാതാദിദോഷങ്ങൾ പോളകളെ ചുളിച്ചു ചുരുക്കുന്നതിനാൽ കണ്ണിനു നോക്കാൻ ശക്തിയില്ലാതെവരും ഇതത്രെ കുഞ്ചനം.

### പക്ഷ്മകോപലക്ഷണം.

പ്രചാലിതാനി വാതേന പക്ഷ്മാണ്യക്ഷി വിശന്തി ഹി
ഘൃഷ്യന്ത്യക്ഷി മുഹുസ്താനി സംരംഭം ജനയന്തി ച

സ്തനരോഗങ്ങൾ അഞ്ചുണ്ട്. അവയുടെ ലക്ഷണങ്ങൾ ബാഹ്യവിദ്രധി ലക്ഷണങ്ങളോടു സമങ്ങളായിരിക്കും. രക്തവിദ്രധിക്കു വിദ്രധിയുടെ ലക്ഷണം അറിയല്ലതാനും.

സ്തനരോഗനിദാനം സമാപ്തം.

---

## സ്തന്യദുഷ്ടിനിദാനം.

൧. ഗുരുവിഷമവിരുദ്ധാന്നൈർ ദുഷ്ടൈർദ്ദോഷൈഃപ്രദൂഷിതം
ക്ഷീരംമാതുഃകുമാരസ്യ നാനാരോഗായകല്പതേ.

൨. കഷായംസലിലപ്ലാവി സ്തന്യംമാരുതദൂഷിതം
കട്വമ്ലലവണംപീത രാജീമത്പിത്തസംശ്രിതം.

൩. കഫദുഷ്ടംഘനംതോയേ നിമജ്ജതിസപിച്ഛിലം
ദ്വിലിംഗംദ്വന്ദ്വജംവിദ്യാ ത്സർവലിംഗം ത്രിദോഷജം.

ഗുരുക്കളായും വിഷമങ്ങളായും വിരുദ്ധങ്ങളായുമിരിക്കുന്ന അന്നങ്ങളാലും ദുഷ്ടങ്ങളായിരിക്കുന്ന വാതാദിദോഷങ്ങളാലും ദുഷിപ്പിക്കപ്പെട്ടതായ അമ്മയുടെ പാലു കുട്ടിക്കു പലവിധമായരോഗങ്ങളെ ഉണ്ടാക്കുന്നു. വാതത്താൽ ദുഷിക്കപ്പെട്ട പാൽ ചവർപ്പിരിക്കും; വെള്ളത്തിലൊഴിച്ചാൽ മേൽ പൊങ്ങിക്കിടക്കും; പിത്തത്താൽ ദുഷിക്കപ്പെട്ട പാൽ എരിച്ചിട്ടും പുളിച്ചിട്ടും ഉപ്പിച്ചിട്ടും മഞ്ഞളിച്ചതായ രേഖയോടുകൂടിയും ഇരിക്കും. കഫത്താൽ ദുഷിപ്പിക്കപ്പെട്ട പാൽ ഘനമായിരിക്കും. വെള്ളത്തിലൊഴിച്ചാൽ താണുകിടക്കും പശയോടുകൂടിയുമിരിക്കും. രണ്ടു ദോഷങ്ങളാൽ ദുഷിപ്പിക്കപ്പെട്ട പാലിന്നു ആ രണ്ടു ദോഷങ്ങളുടെ ലക്ഷണങ്ങളുണ്ടാകും. മൂന്നുദോഷങ്ങളാൽ ദുഷിപ്പിക്കപ്പെട്ട പാലിന്നു മൂന്നുദോഷങ്ങളുടെ ലക്ഷണങ്ങളുമുണ്ടാകും.

### ശുദ്ധക്ഷീരലക്ഷണം.

൪. അദുഷ്ടംതോയനിക്ഷിപ്ത മേകീഭവതിപാണ്ഡുരം
മധുരഞ്ചാവിവർണ്ണഞ്ച തൽപ്രസന്നംവിനിർദ്ദിശേത്.

ദുഷിക്കാത്തതായ പാലു വെള്ളത്തിലൊഴിച്ചാൽ വെള്ളത്തോടു ചേർന്നുപോകും വെളുത്തിട്ടും മധുരിച്ചിട്ടും വർണ്ണഭേദമില്ലാതെയും തെളിഞ്ഞിരിക്കും അതു നല്ലതാകുന്നു.

സ്തന്യദുഷ്ടിനിദാനം സമാപ്തം.

---

## ബാലരോഗനിദാനം.

൧. വാതദുഷ്ടംശിശുഃസ്തന്യം പിബന്വാതഗദാതുരഃ
ക്ഷാമസ്വരഃകൃശാംഗഃസ്യാൽ ബദ്ധവിൺമൂത്രമാരുതഃ

വാതത്താൽ ദുഷിപ്പിക്കപ്പെട്ട പാൽ കുടിക്കുന്ന ബാലൻ വാതരോഗങ്ങളുള്ളവനായിട്ടു ഭവിക്കും. അവന്നു ഒച്ചയടപ്പും ദേഹകാർശ്യവും മലത്തിന്നും മൂത്രത്തിന്നും വായുവിന്നും ബന്ധവുമുണ്ടാകും.

൨. സ്വിന്നോഭിന്നമലോബാലഃ കാമലാപിത്തരോഗവാൻ
തൃഷ്ണാലുരുഷ്ണസർവാംഗഃ പിത്തദുഷ്ടംപയഃപിബൻ.

പിത്തത്താൽ ദുഷിപ്പിക്കപ്പെട്ട പാൽ കുടിക്കുന്ന ബാലന്നു വിയർപ്പുണ്ടാകും. മലമിളകിപ്പോകും. കാമിലയും പിത്തവും എല്ലായ്പോഴും തണ്ണീർദ്ദാഹവും സർവാംഗങ്ങളിലും ഉഷ്ണവുമുണ്ടാകും.

൩. കഫദുഷ്ടംപിബൻക്ഷീരം ലാലാലുഃശ്ലേഷ്മരോഗവാൻ
നിദ്രാന്വിതോജഡഃശൂനഃ ശുക്ലാക്ഷശ്ഛർദ്ദനശ്ശിശുഃ

## (൨൭൨) വിഷനിദാനം

അജീർണ്ണപിത്താതപപീഡിതേഷു
ബാലേഷു വൃദ്ധേഷു ബുഭുക്ഷിതേഷു
൨൧. ക്ഷീണക്ഷതേ മേഹിനി കുഷ്ഠയുക്തേ
രൂക്ഷേ ബലേ ഗർഭവതീഷു ചാപി

അജീർണ്ണമുള്ളവൻ പിത്തരോഗി വെയിൽകൊണ്ടു തളർന്നവൻ ബാലൻ വൃദ്ധൻ വിശപ്പുള്ളവൻ ക്ഷീണമുള്ളവൻ മേഹമുള്ളവൻ കുഷ്ഠരോഗി രൂക്ഷതയുള്ളവൻ ബലമില്ലാത്തവൻ ഇവർക്ക് വിഷമേറ്റാൽ പെട്ടെന്നു പ്രാണഹാനി സംഭവിക്കും.

### അസാദ്ധ്യലക്ഷണം.

ശസ്ത്രക്ഷതേ യസ്യ ന രക്തമേതി
രാജ്യോ ലതാഭിശ്ച ന സംഭവന്തി.
൨൨. ശീതാഭിരദ്ഭിശ്ച ന രോമഹർഷോ
വിഷാഭിഭൂതം പരിവർജ്ജയേത്തം
ജിഹ്മം മുഖം യസ്യ ച കേശശാതോ
നാസാവസാദശ്ച സകണ്ഠഭംഗഃ,
൨൩. കൃഷ്ണഃ സരക്തഃ ശ്വയഥുശ്ച ദംശേ
ഹന്വോഃ സ്ഥിരത്വം ച വിവർജ്ജനീയഃ
വർത്തിർഘനാ യസ്യ നിരേതി വക്ത്രാ
ദ്രക്തം സ്രവേദൂർദ്ധ്വമധശ്ച യസ്യ.
൨൪. ദംഷ്ട്രാനിപാതാഃ സകലാശ്ച യസ്യ
തം ചാപി വൈദ്യഃ പരിവർജ്ജയേച്ച
ഉന്മത്തമത്യർത്ഥമുപദ്രുതം വാ
ഹീനസ്വരം വാപ്യഥവാ വിവർണ്ണം.
൨൫. സാരിഷ്ടമത്യർത്ഥമവേഗിനം ച
ജഹ്യാന്നരം കർമ്മ ന തത്ര കുര്യാൽ

ശസ്ത്രംകൊണ്ടു മുറിച്ചാൽ രക്തം വരാതിരിക്കുക, ചൂരൽകൊണ്ടോ മറ്റോ അടിച്ചാൽ തിണർക്കാതിരിക്കുക തണുത്ത വെള്ളമൊഴിച്ചാൽ രോമാഞ്ചമുണ്ടാകാതിരിക്കുക ഇപ്രകാരമുള്ള അവസ്ഥയിലെത്തിയിരിക്കുന്ന വിഷാർത്തനെ വർജ്ജിക്കണം. മുഖം വക്രമാകുക തലമുടിപിടിച്ചാൽ പറിഞ്ഞുവരിക മൂക്കുവിയർക്കുക കഴുത്തൊടിഞ്ഞുപോക രക്തം കലർന്നിരിക്കുക കടിവായിൽ നീരുണ്ടാകുക അണ്ണാക്ക് ഉറച്ചുപോക ഈ അവസ്ഥയെ പ്രാപിച്ചിരിക്കുന്ന വിഷാർത്തനെയും ഉപേക്ഷിക്കണം. വായിൽകൂടി കട്ടിയായ വെള്ളമൊലിക്കുക വായിൽകൂടിയും മൂക്കിൽകൂടിയും ഗുദത്തിൽകൂടിയും രക്തം സ്രവിക്കുക ഈ അവസ്ഥകളെ പ്രാപിച്ചവരെയും നാലു പല്ലുപെട്ടവനെയും വൈദ്യൻ വർജ്ജിക്കണം. അതിയായ ഉന്മാദമുള്ളവനെയും ജ്വരം അതിസാരം മുതലായ രോഗങ്ങളാൽ പീഡിതനെയും പറയാൻ കഴിയാത്തവനെയും കറുത്ത നിറമുള്ളവനെയും സ്വരഭംഗമുള്ളവനെയും മരണലക്ഷണമുള്ളവനെയും ശരീരവേഗങ്ങളും ലക്ഷണങ്ങളും ഇല്ലാത്തവനെയും വിഷപ്പെട്ടാൽ ഉപേക്ഷിക്കണം അവർക്കു യാതൊരു കർമ്മവും ചെയ്യരുത്.

### ദൂഷീവിഷലക്ഷണം.

ജീർണ്ണം വിഷഘ്നൗഷധിഭിർഹതം വാ
ദാവാഗ്നിവാതാതപശോഷിതം വാ
൨൬. സ്വഭാവതോ വാ ഗുണവിപ്രഹീനം
വിഷം ഹി ദൂഷീവിഷതാമുപൈതി.

